Registered No. M—770

[പുസ്തകം ൨൦]  [ലക്കം ൯

ൻഫ൧—ന ഫവ്വന മീനം

# മലങ്കര ഇടവക പത്രിക.

മ .സം. തോമസം പ്രസിദ്ധപ്പെടുത്തുന്നതു



നമ്മുടെ കർത്താവായ യേശുക്രിസ്തുവിൻെറ കുരിശിങ്കലല്ലാതെ
പുകഴ്ച ചെയ്വാൻ സംഗതി വരരുതു്.
[മാർ പൌലൂസ്]



മാർ തോമസ്സ് പ്രസ്സ്
കോട്ടയം.

പ്രസിദ്ധകൻ റെി. ജി. കൊച്ചുമ്മൻ

# പഞ്ചാംഗം.

ന്നീസാൻ—മേടം

൧൯൧൧. ൧൦൮൬.

ഏപ്രിൽ—മെയ്

| ആഴ്ച. | സൂ. | മ. | ജ.. | വിശേഷദിവസങ്ങൾ. |
|---|---|---|---|---|
| വെ | ൧ | ൧ | ൧൪ | ൧-ാംനു നാല്പതാം വെള്ളിയാഴ്ച. |
| ശ | ൨ | ൨ | ൧൫ | |
| ഞാ | ൩ | ൩ | ൧൬ | ൨-ാംനു ലാജറുസിന്റെ ഓർമ്മ. |
| തി | ൪ | ൪ | ൧൭ | |
| ചൊ | ൫ | ൫ | ൧൮ | ൩-ാംനു ഊശാന ഞാ. |
| ബു | ൬ | ൬ | ൧൯ | |
| വ്യാ | ൭ | ൭ | ൨൦ | ൭-ാംനു പെസഹാ. |
| വെ | ൮ | ൮ | ൨൧ | |
| ശ | ൯ | ൯ | ൨൨ | ൮-ാംനു ദുഃഖവെള്ളിയാഴ്ച. |
| ഞാ | ൧൦ | ൧൦ | ൨൩ | |
| തി | ൧൧ | ൧൧ | ൨൪ | ൯-ാംനു ദുഃഖശനിയാഴ്ച. നാല്പതു സഹദേന്മാരുടെ |
| ചൊ | ൧൨ | ൧൨ | ൨൫ | ഓർമ്മ. |
| ബു | ൧൩ | ൧൩ | ൨൬ | |
| വ്യാ | ൧൪ | ൧൪ | ൨൭ | ൧൦-ാംനു ഉയിർപ്പു. |
| വെ | ൧൫ | ൧൫ | ൨൮ | |
| ശ | ൧൬ | ൧൬ | ൨൯ | ൧൪-ാംനു വടക്കൻപറവൂർ പള്ളിയിൽ കാലംചെയ്ത |
| ഞാ | ൧൭ | ൧൭ | ൩൦ | മാർ ഗ്രീഗോറിയോസിന്റെ ഓർമ്മ. |
| തി | ൧൮ | ൧൮ | ൧ | |
| ചൊ | ൧൯ | ൧൯ | ൨ | ൧൭-ാംനു പുതുഞായറാഴ്ച. |
| ബു | ൨൦ | ൨൦ | ൩ | |
| വ്യാ | ൨൧ | ൨൧ | ൪ | ൨൩-ാംനു മാർ ഗീവറുഗീസു സഹദായുടെ ഓർമ്മ. |
| വെ | ൨൨ | ൨൨ | ൫ | |
| ശ | ൨൩ | ൨൩ | ൬ | ൨൪-ാം പുതുഞായറാഴ്ചക്കു പിമ്പു ൧-ാം ഞാ. |
| ഞാ | ൨൪ | ൨൪ | ൭ | |
| തി | ൨൫ | ൨൫ | ൮ | ൨൫-ാംനു മർക്കോസു ഏവൻഗേലിസ്തായുടെ ഓർമ്മ. |
| ചൊ | ൨൬ | ൨൬ | ൯ | |
| ബു | ൨൭ | ൨൭ | ൧൦ | |
| വ്യാ | ൨൮ | ൨൮ | ൧൧ | |
| വെ | ൨൯ | ൨൯ | ൧൨ | |
| ശ | ൩൦ | ൩൦ | ൧൩ | |

# മലങ്കര ഇടവക പത്രിക

പുസ്തകം ൨൦ | ൧൦൮൭ മീനം | ലക്കം ൩.

## എഴുന്നെള്ളത്തും മാനസ്സാന്തരവും (തുടൎച്ച)

(ഫാദർ പി. വി. ദാവീദ്)

നീതിമാനും പുണ്യവാനും ഇസ്രായേലിൻെറ ആശ്വാസത്തിനായി കാത്തിരുന്നവനും പരിശുദ്ധാത്മാവു അവൻെറ മേൽ ഉണ്ടായിരുന്നവനുമായി വൃദ്ധനായ ശെമഓൻ കൃപാവഴിയായി പ്രത്യേക സുവിശേഷവാഴ്വു കൂടാതെ തൃപ്തിപ്പെട്ടില്ലെന്നും യോഹന്നാൻ മാംദാനായുടെ മാനസ്സാന്തര പ്രസംഗവും അതിലേക്കു തന്നെ ആയിരുന്നു എന്നും മുൻ ലക്കത്തിൽ നാം കണ്ടുവല്ലോ. മാനസ്സാന്തരവും മ്ശീഹായിലുള്ള വിശ്വാസവും നല്ല കുമ്പസ്സാരവും എല്ലാം എഴുന്നെള്ളത്തു വാഴ്വിനുള്ള ഒരുക്കം മാത്രം ആയിരുന്നു. അതത്രെ പ്രത്യേകസൌജന്യകൃപ. കൃപാവഴിയിലേക്കു ചൂണ്ടി കാണിച്ചു ഉറപ്പിക്കാത്ത പ്രസംഗം ക്രിസ്തീയമല്ല എന്നു തന്നെയല്ല തന്നെ ത്താൻ ഉയൎത്തുകയും മ്ശീഹായെ താഴ്ത്തുകയും ചെയ്യുന്നു. യോഹന്നാൻ മാംദാനാ നേരെമറിച്ചായിരുന്നു. അവൻ ഏതുമില്ല, ഒന്നുമില്ല; എന്തിനു? കേൾപ്പാൻ ഒരു ശബ്ദം അല്ലാതെ കാണ്മാനുള്ളവനല്ല; എല്ലാവരും എഴുന്നെള്ളത്തു കാണേണം; അല്ലാതെ, മാനസ്സാന്തരപ്പെട്ടു മ്ശീഹായിൽ വിശ്വസിച്ചുപോയാൽ പോരാ; കാലം മാറി. (മൊട്ടിൽ ഇരുന്ന സുവിശേഷം വിടൎന്നു; കായിച്ചു പഴുത്തു ഫലമായില്ല എന്നേ ഉള്ളു; അപ്പോൾ ഉള്ള ഗുണം കൈക്കൊള്ളേണം; തുടൎന്നു നിലനില്ക്കേണം) എൻെറ പിന്നാലെ വരുന്നു; ഹാ! സത്യപ്രസംഗി!

യോഹന്നാൻമാംദാനാ പ്രസംഗം നിൎത്തി എഴുന്നെള്ളത്തു കാണുന്നു. അവൻ ഈശോ (മനുഷ്യത്വം) യിൽ കൂടി മ്ശീഹാ (ദൈവത്വം) യിൽ വിശ്വസിക്കുന്നു. അതെ, ഇതത്രെ സുവിശേഷവിശ്വാസം. പദാൎത്ഥത്തിൽ കൂടി വിശ്വസിക്കുന്നതു ക്രിസ്തീയവിശ്വാസം ആകുന്നു. അന്നു എന്നപോലെ ഇന്നും ഇതിനെ വിശ്വസിക്കുന്നതിനു എല്ലാവൎക്കും എളുപ്പമല്ല. ഈശോ മാമോദീസായ്ക്കു ആവശ്യപ്പെടുന്നു. യോഹന്നാൻ വിസമ്മതിക്കുന്നു. ഞാൻ യോഗ്യനല്ലെന്നു പറയുന്നു. "ഇപ്പോൾ സമ്മതിക്ക; എന്തെന്നാൽ നീതി ഒക്കെയും നിവൃത്തിപ്പാൻ നമുക്കു ന്യായമാകുന്നു" എന്നു പറഞ്ഞപ്പോൾ സമ്മതിച്ചു. മാമോദീസായുടെ ഫലമായി സ്വൎഗ്ഗം തുറക്കപ്പെട്ടു, പരിശുദ്ധാത്മാവു പ്രാവുപോലെ ഇറങ്ങി തൻെറ മേൽ ഇരുന്നു. കണ്ടാലും, ഇവൻ എൻെറ വാത്സല്യപുത്രൻ ആകുന്നു, ഇവനിൽ ഞാൻ ഇഷ്ടപ്പെട്ടു എന്നു പറയുന്ന ഒരു ശബ്ദവും സ്വൎഗ്ഗത്തിൽനിന്നുണ്ടായി. ഒന്നാം ആദാമിൻെറ അനുസരണക്കേടിൻെറ കാലം മുതൽ പരിശുദ്ധാത്മാവിനു മനുഷ്യനിൽ സ്ഥിരമായ പാൎപ്പില്ലാതെ നോഹിൻെറ കപ്പലിൽനിന്നു വിട്ട പ്രാവുപോലെ നടന്നു; ഇപ്പോൾ സ്ഥലം കണ്ടെത്തി; അങ്ങിനെതന്നെ, നോക്കുവിൻ, ഇവ

ൻ എന്റെ പ്രിയപുത്രൻ, ഇവനിൽ ഇനിക്കു ഇഷ്ടമുണ്ടു എന്നു ഒരു മനുഷ്യനെയുംകുറിച്ചു പറവാൻകഴിയാതെയും ഇരുന്നു; എന്നാൽ ഇപ്പോൾ അതിനും കഴിവുണ്ടായി. പിന്നെയും പരിശുദ്ധാത്മാവു പ്രാവുപോലെ അത്രെ ഇറങ്ങിയതു. അപ്പോൾ അതിനെ മററാക്കും ഭാഗിച്ചുകൊടുക്കത്തക്കതുമല്ല. താൻ മഹത്വപ്പെടേണ്ടിയിരുന്ന അതേവരെ തന്നിൽ മാത്രം സ്ഥിരമായിരുന്നു. (ശ്രു: യോഹ. ൧: ൩൪; ഫ: ൨൩, ൨൪) പെന്തിക്കോസ്തു ദിവസം അഗ്നിയുടെ സദൃശത്തിൽ അത്രെ; എത്രയൊ പകൎത്തപ്പെടാം. തന്റെ ഏകശരീരംവഴി പകൎത്തപ്പെട്ടു ക്രിസ്ത്യാനികളിൽ സ്ഥിരമായി പാൎത്തുവരുന്നു. സ്വൎഗ്ഗം അടസ്സാതെ തുറന്നിട്ടിരിക്കയാൽ ആ വഴിയായി മൂന്നാംജനനത്തിങ്കൽ (ഉയൎപ്പു) അവക്കും സ്വൎഗ്ഗത്തിലേക്കു പ്രവേശിക്കാം എന്ന സ്ഥിതിയിലാക്കിയിരിക്കുന്നു.

യേശു മാമോദീസാ മുഴകിയ ദിവസം ഒന്നുകൂടെ വിചാരിക്കാം. എന്തൊരുദിവസം! വെളുപ്പിനു അടുത്തു നിലാവിൻവെട്ടം കണ്ടിട്ടുണ്ടല്ലൊ. എന്നാൽ സൂൎയ്യൻ ഉയരുംതോറും ചന്ദ്രൻ മൌണ്ടുപോകുന്നു. ചന്ദ്രന്റെ വെളിച്ചം വാസ്തു ആയിരുന്നു. യോഹന്നാനും അങ്ങിനെതന്നെ. അന്നുമുതൽ തന്റെ പ്രസംഗവും മാറിതുടങ്ങി മാനസ്സാന്തര പ്രസംഗവും മൌണ്ടുപോകുന്നു. അതെ, അതു അതിൽതന്നെ ഒരു അന്തരമായിരുന്നില്ല—പഴയ പടി മ്ശീഹായിൽ വിശ്വസിച്ചുപോകുവാനുമല്ലായിരുന്നു. വിശ്വാസത്തിൽനിന്നു വിശ്വാസത്തിലേക്കും കൃപയിൽനിന്നു കൃപയിലേക്കും വരുത്തുവാനായിരുന്നു.

പ്രസംഗം മാറി കാണിപ്പു തുടങ്ങി. "നോക്കുവീൻ, ലോകത്തിന്റെ പാപത്തെ നീക്കികളയുന്ന ദൈവത്തിന്റെ കുഞ്ഞാടു" മാനസ്സാന്തരക്കാരെ ജീവനുള്ള ബലിയിലേക്കു തിരിപ്പിച്ചു. മനൊവിശ്വാസക്കാരെ ഇതരോദ്ദേശവിശ്വാസത്തിലേക്കു വരുത്തി. കുമ്പസ്സാരക്കാരെ എഴുന്നെള്ളത്തുകൽ ആക്കി. മുൻവാഴ്‌വിനെക്കാൾ ഏറപ്പെട്ട പിൻവാഴ്‌വു കിട്ടി.

വീണ്ടും പിറെറദിവസം പ്രസംഗം എന്തു! മാനസ്സാന്തരം വിഷയമൊ? അല്ല. എഴുന്നെള്ളത്തു വിഷയം. യോഹന്നാൻ തന്റെ ശിഷ്യന്മാരിൽ രണ്ടുപേരോടുകൂടെ നില്ക്കയായിരുന്നു. പദാൎത്ഥത്തിൽ മ്ശീഹായെ വിശ്വസിച്ചു "കണ്ടാലും ദൈവത്തിന്റെ കുഞ്ഞാടു" എന്നു പറഞ്ഞു ശേഷംപോരും അങ്ങിനെ വിശ്വസിപ്പാൻ ആജ്ഞാപിച്ചു. ചുരുക്കം മതി. ഇന്നലത്തെതു എല്ലാം വേണ്ടാ. ദൈവം എങ്ങിനെ ഈ പദാൎത്ഥത്തിൽ എഴുന്നെള്ളിയിരിക്കുന്നു എന്നു അവന്റെ ശിഷ്യന്മാൎക്കു ചോദ്യം ഇല്ല. ഹാബേലിന്റെ കാഴ്ചമുതൽ ഇന്നു കാലത്തെ ബലിപീഠത്തിന്മേൽ വെച്ചു കുഞ്ഞാടുവരെ ഉള്ള എല്ലാബലികളുടെയും പൊരുൾ ഇതാകുന്നു എന്നു അവർ വിശ്വസിച്ചു എഴുന്നെള്ളത്തു ബോധത്തിൽ നടന്നു പാൎത്തു ഉറച്ചു.

നോക്കുവീൻ! മനോവിശ്വാസികളായിരുന്ന കിഴക്കൻ വിദ്വാന്മാരും ഇസ്രായേൽ ആട്ടിടയരും വൃദ്ധൻ ശിമയോനും മാംദാനായോ ഹന്നാനും അവന്റെ മാനസ്സാന്തരക്കാരും കുമ്പസാരക്കാരും ശിഷ്യന്മാരും എല്ലാം ഒരേ ശരീരത്തിലേക്കു വന്നു. ഇനിയും യോഹന്നാൻ അല്ല, ഇതിങ്കൽ വന്നിട്ടില്ലാത്തതൊ അല്ലെങ്കിൽ ഇതിനെ വിട്ടുപോയ്യോ ആയ ഒരു പ്രസംഗി വന്നു ആററരികെ മാനസ്സാന്തരപ്രസംഗവും മ്ശീഹായിൽ മനോവിശ്വാസവും പ്രസംഗിച്ചാൽ മേൽ പറയപ്പെട്ട ശരീരരക്ത സന്നിധിബോധവിശ്വാ

സികൾ പിൻവാങ്ങികൾ ആകുവാൻ പ്രയാസമില്ലയൊ? എന്നു തന്നെയല്ല, മറിയംമഗ്ദലയിത്തായെപോലെ മനസ്സുതിരിഞ്ഞു ഏഴുന്നെള്ളത്തു ഭക്തരിൽ വല്ലവരും ഇവരുടെ പ്രസംഗത്തിങ്കൽ ചെന്നാൽ തൃപ്തിപ്പെടുമൊ? നേരെമറിച്ചു "എന്റെ കർത്താവിനെ അവർ എടുത്തുകൊണ്ടുപോയി എവിടെ വെച്ചു എന്നു ഞാൻ അറിയുന്നില്ല" എന്നു പറകയില്ലയൊ? 'പിന്നോക്കം' തിരിഞ്ഞു വീണ്ടും വന്നു എഴുന്നെള്ളത്തു കണ്ടാൽ സന്തോഷവും സമാധാനവും വണക്കവും ഭക്തിയും എത്ര അധികം! പള്ളിയിൽ എഴുന്നെള്ളത്തു കണ്ടു തങ്ങളുടെ കുട്ടികളെയും ചൂണ്ടികാണിക്കുന്ന സ്ത്രീകളെയും നാം കാണുന്നില്ലയൊ? കാതൊലിക്കാവിശ്വാസത്തിൽ ജനിക്കുന്നതിനിടയായതുതന്നെ ഒരു ഭാഗ്യം!

യോഹന്നാൻ മാംദാനസ്സു അസൂയ അശേഷം ഇല്ലായിരുന്നു; എങ്കിലും ഏറെ താമസിയാതെ അവന്റെ ശിഷ്യന്മാരുടെ ഉള്ളിൽ കയറി തുടങ്ങി. ക്രിസ്തീയർ അതിനോടു പൊരേണ്ടതായി എത്രയും വഷളായകാര്യങ്ങളിൽ ഒന്നു അസൂയ അത്രെ. ഇതു ഏഴു മരണദോഷങ്ങളിൽ ഒന്നാകുന്നു എങ്കിലും പലരും അത്ര വിചാരിക്കുന്നില്ല. മോശ വെറുത്തതുപോലെ നാം ഇതിനെ വെറുക്കണം. (സംഖ്യാ. ൧൧: ൨൯) യോഹന്നാൻമാംദാനായും അപ്രകാരം ചെയ്തു അവന്റെ ശിഷ്യന്മാരെ ശാസിച്ചു ഒട്ടു ഇപ്രകാരം പറഞ്ഞു:— എന്റെ സന്തോഷം പൂർണ്ണമായിരിക്കുന്നു. ഇനിക്കു ഇതിലധികം ഭാഗ്യം ഇല്ല. ഞാൻ എഴുന്നെള്ളത്തു പരിചയപ്പെടുത്തുവാൻ വന്നവനത്രെ. എന്റെ ശിഷ്യന്മാരും ആ വഴിയെ പോകേണം.

അതായിരുന്നു അവന്റെ പ്രകൃതി. ഇന്നു ലോകത്തിലുള്ള ക്രിസ്ത്യാനികളിൽ ഏറിയക്രമം എഴുന്നെള്ളത്തിൽ ഭക്തിയുള്ളവരായിരിക്കുന്നതിൽ അതിശയിപ്പാനില്ല. പുറത്തു ചില മാനസ്സാന്തരപ്രസംഗികൾ അസൂയപ്പെടുന്നതു അവതാര തത്വത്തെകുറിച്ചുള്ള അറിവുകേടാകുന്നു. മാനസ്സാന്തരത്തിന്റെ അന്തരം നാം കണ്ടുവല്ലൊ. ക്രിസ്തീയ മാനസ്സാന്തരം ക്രിസ്തുവിനെ കൃപാവഴിയിൽ പ്രത്യക്ഷി കൈക്കൊള്ളുവാനും ആ സന്നിധിബോധത്തിൽ ജീവിപ്പാനും എത്രയും ആവശ്യമാകുന്നു. യോഹന്നാന്റെ ശിഷ്യന്മാരെ തുടർന്നു പിന്നെയും വിശ്വാസികൾ എഴുന്നെള്ളത്തു കണ്ടു ജീവിക്കുന്നതായി നാം സുവിശേഷത്തിൽ വായിക്കുന്നുവല്ലൊ. കുഷ്ഠരോഗി, തളർവാതക്കാരൻ, കനാനായ സ്ത്രീ, കുഷ്ഠപ്പെട്ടവൾ, കുരുടൻ ആദിയായ എല്ലാവരും അളാംപ്രതി ഒരേ ശരീരത്തിലേക്കു വന്നു ജീവിക്കുന്നു.

---

## താണ ജാതിക്കാർ.

(പി. പി. ജോൺ ബി. എ. ബി. എൽ).

സാമൂഹ്യപരിഷ്കരണം നാനാമതക്കാരുടെയും ശ്രദ്ധയെ ആകർഷിച്ചിരിക്കുന്ന ഒരു സമയമാണല്ലൊ ഇതു. മദ്രാസ് മുതലായ സ്ഥലങ്ങളിൽ ൧൦ ഈ സംഗതിയെ സംബന്ധിച്ചു പല മഹാന്മാരും പല പ്രസംഗങ്ങൾ നടത്തുകയും പബ്ലിക്ക് പത്രങ്ങളിൽ പലതിലും രസകരമായതും സാരമായതുമായ പല ഉപന്യാസങ്ങളും എഴുതുകയും ചെയ്തുവരുന്നതിന്റെ ഫലമായിട്ടു പല ഭാഗങ്ങളിലും രാത്രിപള്ളിക്കൂടങ്ങൾ നടത്തുകയും സാധാരണപള്ളിക്കൂടങ്ങളിൽ താണ ജാതിക്കാരുടെ കുട്ടികൾക്കു പ്രവേശനം നല്കുകയും

താണ ജാതിക്കാരെ സംബന്ധിച്ചുള്ള ഗവൎമ്മിന്റെ നയത്തിൽ ചില ഭേദഗതികൾ ചെയ്യണമെന്നുള്ള ശ്രീപാദർമുഖാന്തിരം അവകയിലും ചിലതെല്ലാം ലഭിക്കയും നാൾക്കുനാൾ ഇപ്രകാരമുള്ള മാറ്റങ്ങളാൽ താണ ജാതിക്കാരുടെ സ്ഥിതി നാൾക്കുനാൾ മേൽഗതിയെ പ്രാപിക്കുകയും ചെയ്തുവരുന്നു. നമ്മുടെ നാട്ടിൽതന്നെയും താണജാതിക്കാരുടെ തൽക്കാലസ്ഥിതിയെ കണ്ടിട്ടു മനസ്താപം ഉണ്ടായിട്ടു ഇവരുടെ മേൽഗതിക്കായി ചിലതെല്ലാം ചെയ്യണമെന്നുള്ള നല്ല ഉദ്ദേശ്യത്തോടുകൂടി ചുരുക്കം ചില സംഗതികൾ ചിലർ പ്രവൃത്തിച്ചുവരുന്നതായി കാണുന്നതിൽ നിർവ്യാജമായി സന്തോഷിക്കേണ്ടിയിരിക്കുന്നു. ക്രിസ്ത്യാനികുട്ടികൾക്കുകൂടിയും കുറെനാൾ മുമ്പുവരെ പ്രവേശനം അനുവദിക്കാതിരുന്നതായ ആലപ്പുഴ സനാതനധൎമ്മവിദ്യാശാലാദ്ധ്യക്ഷന്മാരാണ് എന്റെ അറിവിൽ നമ്മുടെ ദേശത്തു ഈ സംഗതിക്കായി ആദ്യമായിട്ടു പ്രയത്നിപ്പാൻ തുടങ്ങിയതു. താണ ജാതിക്കാരുടെ ഉപയോഗത്തിലേക്കായി ഇവർ തങ്ങളുടെ വിദ്യാലയത്തിൽ രാത്രിപള്ളിക്കൂടങ്ങൾ നടത്തുകയും അതിനെ രണ്ടുമൂന്നു ക്ലാസുകളായി ഭാഗിച്ചു കുറഞ്ഞ സമയത്തിനുള്ളിൽ ഒരുവിധം നല്ലവണ്ണംതന്നെ എഴുതുവാനും വായിപ്പാനും പഠിപ്പിക്കേണ്ടതിലേക്കു യത്നിച്ചുവരുന്നു. ഇതു കൂടാതെ കോട്ടയത്തു കാരാപ്പുഴയുള്ള പറവരുടെ ഒരു യോഗം കുറെനാൾമുമ്പു സ്ഥലത്തെ മാന്യന്മാരായ ചില ഹിന്തുക്കൾ വിളിച്ചുകൂട്ടുകയും അവരുടെ ഉന്നതിക്കായിട്ടുപ്രവൃത്തിക്കേണ്ടതിലേക്കു ചിലശട്ടംകെട്ടുകൾചെയ്കയും അതിലേക്കായി സാമാന്യമായ ഒരുനല്ല സംഖ്യ പിരിച്ചെടുക്കുകയും ചെയ്തതായും അറിയുന്നു.

താണ ജാതിക്കാരുടെ മേൽഗതിക്കു തടസ്സമായി നിൽക്കുന്നതായ പ്രധാനസംഗതി മേൽജാതിക്കാർ പരിപാലിച്ചുകൊണ്ടുപോരുന്നതായ "തൊടീ"ലാണെന്നു നിസ്സംശയം പറയാവുന്നതാണു. പൂൎവ്വകാലങ്ങളിൽ താണജാതിയിൽപെട്ട ഒരുത്തന്റെ നിഴൽപോലും മേൽജാതിയിൽപെട്ട ഒരുവനെ അശുദ്ധമാക്കത്തക്കവണ്ണം അത്രക്കു നികൃഷ്ടസ്ഥിതിയിൽ താണ ജാതിക്കാരെ മേൽജാതിക്കാർ വിചാരിച്ചുപോന്നിരുന്നുവെങ്കിലും ഇവരുടെ ഉന്നതിക്കായിട്ടുള്ള ശ്രമവും നമ്മുടെ നാട്ടിൽ ആദ്യമായിട്ടു മേൽജാതിയിൽപെട്ടവരായ മേൽ വിവരിച്ചവരിൽനിന്നു ഉണ്ടായിയെന്നുള്ളതു ഏറ്റവും സ്തുത്യർഹമായിട്ടുള്ളതുതന്നെയാണ്. എന്നാൽ ഈ സംഗതിയിൽ ഇവരിൽ ഒക്കെയും വളരെനാൾ മുമ്പുതന്നെ പ്രവൃത്തിക്കേണ്ടവരായ നമ്മുടെയാളുകൾ ഇതുവരെ യാതൊന്നുംതന്നെ ചെയ്തുകാണാത്തതു ഏറ്റവും പരിതാപകരമായിട്ടുള്ള ഒരു സംഗതിയാണ്. ക്രിസ്തുമതോപദേശങ്ങളിൽ ഏറ്റവും പ്രധാനമായിട്ടുള്ളവയിൽ ഒന്നാകുന്ന "തമ്മിൽ തമ്മിൽ സ്നേഹിക്കുക" എന്നുള്ള നമ്മുടെ നാഥന്റെ കല്പന ശരിയായി ആദരിച്ചുകൊണ്ടുപോരേണ്ടവരായ നമ്മളിൽ മിക്കവരുംതന്നെ ഈ സംഗതിക്കു യാതൊന്നും ഇതുവരെ പ്രവൃത്തിക്കാതിരുന്നതു ഏറ്റവും സാഹസമായിപ്പോയിയെന്നേ പറയാനുള്ളു. അടുത്തു നടക്കുവാനിരിക്കുന്ന ക്രൈസ്തവമഹാജനസഭയിൽ പ്രതിവാദിക്കുവാനായി ഭാരവാഹികൾ ഏൎപ്പാടുചെയ്തിരിക്കുന്ന വിഷയങ്ങളിൽ ഒന്നു താണ ജാതിക്കാരെ സംബന്ധിച്ചുള്ളതാണെന്നു കാണുന്നതു സന്തോഷാവഹംതന്നെ.

താണ ജാതികളുടെ ഉന്നതിക്കായിട്ടുള്ള പ്രയത്നം ആരാണ തുടങ്ങേണ്ടതു, ആരാണ ചെയ്യേണ്ടതു, എന്താണ ചെയ്യേണ്ടതു ഇപ്രകാരമുള്ള ചോ

ദ്യങ്ങളുണ്ടാവാൻ ഇടയുണ്ടു. അതാരാണ തുടങ്ങേണ്ടതു എന്നാലോചിച്ചാൽ ഇന്നയാൾക്കു അല്ലെങ്കിൽ ഇന്നയാളുകൾക്കു മാത്രമേ തുടങ്ങാവു എന്നു പറയേണ്ടതായിട്ടില്ല. ഇപ്രകാരമുള്ള ഒരു സംഗതി ആൎക്കുംതന്നെ ഇഷ്ടപ്പെടാതിരിപ്പാൻ തരമില്ല. നാമെല്ലാവരും അവരവരുടെ സമയം മുഴുവൻ ഉപയോഗിക്കേണ്ട വിധത്തിൽ ജോലിയുള്ളവരായിരിക്കാം. എന്നാൽ ഇപ്രകാരമുള്ള സംഗതികളും നാം തന്നെ ചെയ്യേണ്ടതായ കടം നമുക്കോരോരുത്തൎക്കും ഉള്ളതുകൊണ്ടു നാം ഓരോരുത്തരും അവനവനാൽ കഴിയുന്ന സഹായം ചെയ്തുകൊടുക്കേണ്ടതു നമ്മുടെ ധൎമ്മമാണ്. അപ്രകാരം എല്ലാവരും തങ്ങളാൽ കഴിയുന്നതു ചെയ്യുമെന്നാണ എന്റെ വിശ്വാസം. ഇപ്രകാരമുള്ള സംഗതികൾ ആരംഭിക്കുന്നതിനും നടത്തിക്കൊണ്ടുപോകുന്നതിനും സകലവിധ സൌകൎയ്യംകൊണ്ടും നമ്മുടെ പട്ടക്കാൎക്കാണ ഏനമുള്ളതു എന്നു ഇനിക്കഭിപ്രായമുണ്ടു. ഓരോ ഇടവകയുടെ പട്ടക്കാരും അവരുടെ സമീപത്തുള്ളവരായ താണ ജാതിക്കാരെ കൂട്ടിച്ചേൎത്തു അവരുടെ സൌകൎയ്യംപോലെ അക്ഷരാഭ്യാസം നല്കിയാൽ ഏററവും നന്നായിരിക്കും. (താണ ജാതിക്കാരുടെ ഉന്നതിക്കു ചെയ്യേണ്ടതായ സംഗതി അക്ഷരാഭ്യാസം മാത്രമാണെന്നു ആരുംതന്നെ മനസ്സിലാക്കുകയില്ലയല്ലൊ. അവയിൽ ചിലതെല്ലാം പിന്നീടു ഞാൻ പ്രസ്താവിച്ചുകൊള്ളാം. എങ്കിലും ആദ്യമായി ചെയ്യേണ്ടതായ ഒരു സംഗതി തങ്ങളുടെ ചുററുമുള്ള സംഗതികൾ ശരിയായി മനസ്സിലാക്കുവാനുംമററുമായി അക്ഷരാഭ്യസനംതന്നെയാണ്). നമ്മുടെ സഭയിലുള്ള മററാളുകളും സൌകൎയ്യവും ഏനവുംപോലെ ഇവൎക്കു സഹായിക്കാതിരിക്കയില്ല. അയതിനാൽ ആദ്യമായിട്ടു ഈ സംഗതിയിലേക്കു നമ്മുടെ ബഹുമാനപ്പെട്ട പട്ടക്കാരുടെ ശ്രദ്ധയെ ഞാൻ അപേക്ഷിച്ചുകൊള്ളുന്നു.

ഈ സംഗതിക്കായിട്ടു ഏററവും ആവശ്യമായിട്ടുള്ളതു അനേകം ലേഖനങ്ങളൊ വളരെ പ്രസംഗങ്ങളൊ അല്ല. പണംകൊണ്ടും ദേഹംകൊണ്ടും ഉത്സാഹിച്ചു പ്രവൃത്തിക്കാവുന്നവരായ ആളുകളെയാണ്. തങ്ങളുടെ സമയത്തിൽ ഒരു ഭാഗം ചിലവഴിച്ചു ഈ സംഗതിക്കായി പ്രവൃത്തിക്കാവുന്ന കൂട്ടത്തിൽ നമ്മുടെ സ്കൂൾകുട്ടികളെ കണക്കാക്കാവുന്നതാണ്. രാത്രിപള്ളിക്കൂടങ്ങൾ ഏൎപ്പെടുത്തുക, അതിന്നായിട്ടു മററുള്ളവരെ ഉത്സാഹിപ്പിക്കുക, ഇപ്രകാരം ഏൎപ്പെടുത്തുന്ന പള്ളിക്കൂടങ്ങളിൽ ഒരു മണിക്കൂർ നേരമൊ മററൊ ഏനവും സൌകൎയ്യവുംപോലെ പഠിപ്പിക്കുക മുതലായി പല സംഗതികൾ ഇവരാൽ സാധിക്കുന്നതാണ്. ഇപ്പോൾ എല്ലാ സ്കൂളുകളും മദ്ധ്യവേനൽ പ്രമാണിച്ചു പൂട്ടിയിരിക്കയാണല്ലൊ. ഈ സമയത്തു ധാരാളം അവസരമുള്ളതിനാൽ നമ്മുടെ സ്കൂൾകുട്ടികൾ ഓരോരുത്തരായിട്ടൊ സംഘം ചേൎന്നൊ ഈ സംഗതിയിൽ ഉത്സാഹിച്ചു പ്രവൃത്തിക്കുമെന്നു വിശ്വസിക്കുന്നു. (തുടരും).

---

## ജന്മപാപത്തിനുള്ള പ്രതിവിധി.

എം. എം. അലക്സന്ത്രയോസു ശെമ്മാശൻ.

“യേശു അവനോടു സത്യമായിട്ടു സത്യമായിട്ടു ഞാൻ നിന്നോടു പറയുന്നു: പുതുതായി ജനിച്ചില്ല എങ്കിൽ ഒരുത്തനും ദൈവരാജ്യത്തെ കാണ്മാൻ കഴികയില്ല എന്നു ഉത്തരം പറഞ്ഞു” (യോഹ. ൩. അ. ൩. വാ) യോൎദാൻനദിയിലുള്ള നമ്മുടെ രക്ഷകന്റെ ജ്ഞാനസ്നാനം മൂലം മുൻകുറിക്കപ്പെട്ടിരുന്ന വിശുദ്ധ മാമോദീസാ എന്ന കൂദാശ വിശുദ്ധ സഭയിൽ എന്നും നിലനില്ക്കേണ്ട ഒന്നായി

ടു തന്റെ മനുഷ്യാവതാര ജീവിതകാലത്തുങ്കൽ തന്നാൽ സ്ഥാപിക്കപ്പെട്ടിട്ടുള്ളതാണ്. ആകയാൽ നിങ്ങൾ പുറപ്പെട്ടു പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിലേക്കു സ്നാനപ്പെടുത്തിയും ഞാൻ നിങ്ങളോടു കല്പിച്ചവ ഒക്കെയും പ്രമാണിപ്പാൻ തക്കവണ്ണം ഉപദേശിച്ചുകൊണ്ടും സകല ജാതികളേയും ശിഷ്യരാക്കികൊൾവിൻ" (മത്താ- ൨൮ അ- ൧൯. ൨൦) എന്നൊരു കല്പന തന്റെ സഭയിലെ ആദ്യ ശുശ്രൂഷകന്മാരായിരുന്ന വിശുദ്ധ അപ്പോസ്തലന്മാൎക്കു നൽകിയതായി നാം വായിക്കുന്നു. നീക്കോദിമോസുമായുള്ള സംഭാഷണത്തിൽ ജ്ഞാനസ്നാനത്തിന്റെ ആവശ്യകതയേയും തന്മൂലം മനുഷ്യാത്മാവിനുണ്ടാകുന്ന ഗുണങ്ങളേയും സംബന്ധിച്ചു താൻ നല്ലപോലെ സൂചിപ്പിച്ചിരുന്നതായി നാം അറിയുന്നു. തന്റെ ഈ സംഭാഷണം വിശുദ്ധ മാമോദീസായെ സംബന്ധിച്ചായിരുന്നുവെന്നുള്ളതു വിശുദ്ധ യോഹന്നാന്റെ സുവിശേഷം ൩-ാം അദ്ധ്യായം വായിച്ചാൽ പ്രത്യക്ഷപ്പെടുന്നതാണ്. "വെള്ളവും" "ആത്മാവും" എന്ന വാക്കുകളുടെ സംഘടനതന്നെ, നമ്മുടെ രക്ഷകൻ മാമോദീസായെസംബന്ധിച്ചാണ് അല്ലാതെ മാനസ്സാന്തരത്തെ സംബന്ധിച്ചല്ല പറഞ്ഞിരിക്കുന്നതു എന്നു വെളിപ്പെടുത്തുന്നു. വെള്ളത്തിന്റെ ഉപയോഗം കൂടാതെതന്നെ മാനസാന്തരമുണ്ടാകാവുന്നതാണ്.

അതുകൊണ്ടു മാമോദീസായെ സംബന്ധിച്ചല്ലായിരുന്നുവെങ്കിൽ നമ്മുടെ രക്ഷകൻ ഈ രണ്ടുവാക്കുകളെ സംഘടിപ്പിച്ചു പറയുകയില്ലായിരുന്നു എന്നു ന്യായമായി ഊഹിക്കാവുന്നതാണ്. വീണ്ടും ജനിക്കുക എന്നും മാമോദീസാ കൈക്കൊള്ളുക എന്നും പറയുന്നതു രണ്ടും ഒന്നുതന്നെയാണ്. വിശുദ്ധ മാമോദീസാമൂലം നാം പുതിയതായിട്ടു അല്ലെങ്കിൽ വീണ്ടുംജനിക്കുന്നു. വിശുദ്ധ പൌലോസ് മാമോദീസായെക്കുറിച്ചു ഒരുസ്ഥലത്തു പുനൎജ്ജനനക്കുളി എന്നു പറഞ്ഞിരിക്കുന്നു. (തീത്തോ- ൩ അ. ൫ വാ) ഒരു കുട്ടി മാമോദീസാ മുഴുകികഴിഞ്ഞാലുടൻമുതൽ ആ കുട്ടിയെ വീണ്ടും ജനിച്ചവനായി സഭ ഗണിക്കുന്നു. പുതിയതായി ജനിക്കേണ്ട ആവശ്യകതയെക്കുറിച്ചു നമ്മുടെ കൎത്താവുതന്നെ കല്പിച്ചിരിക്കുന്നതിൽനിന്നു നമ്മുടെ ആദ്യ ജനനം കുറവുള്ളതാണെന്നും അതു പരിഹരിക്കപ്പെടേണ്ടതാണെന്നും നാം അറിയുന്നു.

രണ്ടാമതു ഒരുജനനം ആവശ്യപ്പെടത്തക്കവണ്ണം നമ്മുടെ ആത്മാവിനു പറ്റിയിരിക്കുന്ന ഈ കുറവു എന്താണ്? എല്ലാ ആത്മാക്കളുടെയും സത്യമായ അനുതാപം "കണ്ടാലും അകൃത്യത്തിൽ ഞാൻ ആകൃതിപ്പെട്ടു, പാപത്തിൽ എന്റെ മാതാവു എന്നെ ഗൎഭം ധരിക്കയും ചെയ്തു" എന്നാണ് (സങ്കീ- ൫൧. ൫) ജന്മപാപം ഹേതുവായിട്ടാണ് വീണ്ടും ജനിക്കേണ്ട ആവശ്യം നേരിട്ടിരിക്കുന്നതു. നാം ജനനാൽത്തന്നെ പാപികളാണ് അല്ലെങ്കിൽ നമുക്കു ജന്മപാപം ഉണ്ടു എന്നു പറഞ്ഞാൽ ആദാമിനെ ദൈവം സൃഷ്ടിച്ചസമയത്തു മനുഷ്യപ്രകൃത്യാതന്നെ ഉണ്ടായിരിക്കേണ്ട ഗുണങ്ങളെ കൂടാതെ ലോകാവസാനംവരെയും തന്നിൽ (ആദാമിൽ) നിന്നു ജനിക്കുവാനിരിക്കുന്ന സൎവ്വസന്തതികളും ഒരുപോലെ അവകാശികളായി ഭവിക്കണമെന്നുള്ള ഉദ്ദേശംനിമിത്തം ആദാമിനു ദൈവം ദാനമായി നൽകിയിരുന്ന വിശുദ്ധിയും ജനനപുണ്യവും അവനോടുള്ള രക്തസംബന്ധം മൂലം പരമ്പരയാ പ്രാപിക്കുന്നതിനു പകരമായി അവന്റെ പാപംമൂലം ആയവ നഷ്ടപ്പെട്ടുപോയിട്ടുള്ളവർ എന്നൎത്ഥമാണ്. ഇപ്രകാരമുള്ള ഒരുവലിയ നഷ്ടം ഭവിച്ചവർ എന്നുള്ള കുറവോടുകൂടിയാണ് നാം ലോകത്തിൽ ജനിച്ചിട്ടുള്ളതു. താന്താങ്ങളുടെ ജനനപുണ്യം നശിച്ചവർ എന്നനിലയിലാണ് സൎവ്വകുട്ടികളും ലോകത്തിലേക്കു ജനിക്കുന്നതു. ജനനപുണ്യം നശിച്ചുപോയവർ എന്നു പറഞ്ഞാൽ നമ്മെ സൎവ്വ കാൎയ്യങ്ങളിലും ദൈവഹിതപ്രകാരം നടത്തുന്നതിനു അത്യന്താപേക്ഷിതമായിരിക്കുന്ന ദൈവികപ്രകാശവും കൃപകളും ഉല്പാദനം മുതലായ നഷ്ടപ്പെട്ടുപോയിട്ടുള്ളവർ എന്നൊരൎത്ഥത്തിൽ അൎത്ഥമാക്കാവുന്നതാണ്. ആദാം മൂലം ഈ കുറവു ഭവിച്ചിട്ടുള്ളതാകകൊണ്ടു ലോകാവസാനംവരെയും അതിൽ ജനിക്കുന്ന സൎവ്വകുട്ടികളിലും ഈ കുറവു ഉണ്ടാകാതെയിരിപ്പാൻ നിവൃത്തിയില്ല. എന്നാൽ ദൈവം തന്റെ അളവററ കൃപമൂലം ഈ നഷ്ടപ്പെട്ടുപോയിട്ടുള്ള ജനനപുണ്യത്തെ നമ്മുടെ ലോകത്തിലേക്കുള്ള ജനനത്തിന്റെശേഷം നമ്മെ വീണ്ടും പ്രാപിപ്പിക്കുന്നതിനു ശ്രേഷ്ഠമായ ഒരു മാ

ഗ്ഗത്തെ തിരഞ്ഞെടുത്തു. ഈ മാൎഗ്ഗം ആദാം മൂലം നഷ്ടപ്പെട്ടുപോയി എന്നു പറഞ്ഞിരിക്കുന്ന ഗുണങ്ങളെ അവകളുടെ പരിപൂൎണ്ണസ്ഥിതിയിൽ തന്നിൽ വഹിക്കുന്നവനും ത്രിത്വത്തിൽ രണ്ടാമനും ആയിരിക്കുന്ന പുത്രൻ തമ്പുരാൻ പൂൎണ്ണമനുഷ്യനായി അവതരിച്ചു് മനുഷ്യജാതി മുഴുവന്റെയും പുതിയ തലവനായി ഭവിച്ചു എന്നുള്ളതാണു്.

ഇങ്ങിനെ താൻ ആയിത്തീൎന്നതുകൊണ്ടു മനുഷ്യജാതിമുഴുവൻ ഈ ഗുണത്തെ പ്രാപിച്ചുകഴിഞ്ഞു എന്നു വിചാരിക്കുന്നതു അത്ര ശരിയല്ല. പിന്നെയൊ അതിനെ പ്രാപിക്കണമെന്നാഗ്രഹമുള്ള ആളുകളുടെ വഴിയിൽ പ്രതിബന്ധമായി നിന്നിരുന്ന വലിയ ശക്തിയുടെ പ്രാബല്യത്തെക്കുറിച്ചു ഇപ്പോൾ പ്രയാസമെന്നിയെ പ്രാപിക്കുന്നതിനു ഒരു നല്ലസൌകൎയ്യത്തെ ഉണ്ടാക്കികൊടുത്തു എന്നുള്ളതു മാത്രമാണു്. ഇങ്ങിനെയുള്ള ഒരു സൌകൎയ്യം ദൈവത്വവും മനുഷ്യത്വവും ഒരുപോലെ അതിന്റെ പരിപൂൎണ്ണതയോടു കൂടി തന്നിൽ സ്ഥിതിചെയ്യുന്നവനായ കൎത്താവായ ഈശൊമ്ശിഹായാൽ അല്ലാതെ മനുഷ്യരിൽ മററാരാലും ഉണ്ടാക്കികൊടുക്കുവാൻ കഴിയുന്നതല്ലായിരുന്നു. ആദ്യത്തെ ആദാമിനോടു നമുക്കുള്ള രക്തസംബന്ധംമൂലമാണു് ഈ ഗുണം നഷ്ടപ്പെട്ടുപോയിട്ടുള്ളതെന്നു ആരും സമ്മതിക്കുന്നതാണു്. എന്നാൽ രണ്ടാമത്തെ ആദാമിനോടു യോജിപ്പിക്കപ്പെടാതെ ആൎക്കെങ്കിലും ഈ ഗുണത്തെ (ജനനപുണ്യത്തെ) തിരികെ പ്രാപിക്കുവാൻ സാധിക്കുമൊ? ഒരിക്കലും ഇല്ല. തന്നോടു യോജിപ്പിക്കപ്പെടുന്നവൎക്കു മാത്രമെ സാധിക്കുകയൊള്ളു. തന്നോടു യോജിപ്പിക്കപ്പെടുന്നതെങ്ങിനെയാണു്? അതു വിശുദ്ധക്രൂദാശകൾമൂലമാണെന്നു നിസ്സംശയം പറയാവുന്നതാണു്. എല്ലാക്രൂദാശകളും ക്രിസ്തുവിനോടു നമ്മെ യോജിപ്പിക്കുന്നവയും തന്നിൽനിന്നുള്ള കൃപകളെ നമ്മിലേക്കു ചൊരിഞ്ഞുതരുന്നവയും ആണെല്ലൊ. എന്നാൽ ജനനപുണ്യത്തെ വീണ്ടും പ്രാപിക്കുന്നതിനു അല്ലെങ്കിൽ ജന്മപാപമോചനത്തിനു നമ്മെ സഹായിക്കുന്ന പ്രത്യേകക്രൂദാശ ഏതാണു്? അതു വിശുദ്ധ മാമോദീസാ ആണ. ഇതുമൂലം നാം വീണ്ടും ജനിക്കുകയും, വിശുദ്ധസഭയിലെ അംഗങ്ങളായിത്തീരുകയും, നമുക്കു പുത്രത്വം ലഭിക്കുകയും, നമ്മുടെ ജന്മപാപങ്ങളും കൎമ്മപാപങ്ങളും മോചിക്കപ്പെടുകയും ചെയ്യുന്നു. ഇതിനെ വിശുദ്ധസഭയിലേക്കുള്ള പടിവാതിൽ എന്നുകൂടി പറഞ്ഞുവരുന്നു. ഈ വിശുദ്ധക്രൂദാശയെ കൈക്കൊള്ളാതെ യാതൊരുത്തനും വിശുദ്ധ സഭയിലെ അംഗമായിത്തീരുവാനൊ മററു ക്രൂദാശകളെ കൈക്കൊള്ളുവാനൊ സാധിക്കുന്നതല്ല. മേൽവിവരിച്ചസംഗതികളിൽനിന്നു വിശുദ്ധ മാമോദീസാ കൈക്കൊള്ളാതെ ജന്മപാപത്തിനു മോചനം ഉണ്ടാകുകയില്ലെന്നുള്ളതു സ്പഷ്ടമാകുന്നുണ്ടല്ലൊ.

~~~~~~~~~~~~

## ക്രിസ്ത്യാനിയും മരണവും.

### സംഭാഷണം.

### തുടൎച്ച.

### (൫)

മരണം- ഏതുകൊണ്ടും ആലോചിച്ചാൽ നീ നിൎഭാഗ്യവാൻതന്നെ എന്തെന്നാൽ നീ ഇഹലോകത്തിലേക്കുവന്നിട്ടുതന്നെ നാൾകൾ അധികമായിട്ടില്ലാ ഇതിനിടയിൽ ഒരു വിനാഴികസമയംപോലും നീ സന്തോഷം അനുഭവിച്ചിട്ടില്ലാ എന്നതന്നെയുമല്ലാ. നിന്റെ ൟ ആയുഷ്കാലത്തിൽ നീ അനുഭവിച്ചിട്ടുള്ള ദുഃഖം ചഞ്ചലം, ഭയം, വിചാരം ഇതുകൾക്കു കണക്കുമില്ലാ, ഇപ്പോഴൊ നീ മരിപ്പാൻകൂടി പോകുന്നുവല്ലൊ.

ക്രിസ്ത്യാനി- ലോകം ഇനിക്കു കരച്ചിലിന്റെ താഴ്വരയാകുന്നു എന്നുള്ളതിനു യാതൊരുസംശയവുമില്ലാ. എന്റെസന്തോഷത്തിനുള്ള സ്ഥലവും ഇതല്ലാ എന്നുതന്നെയുമല്ലാ എന്റെനാൾ പരദേശിക്കും നിലത്തു ഒഴിക്കപ്പെടുന്ന വെള്ളത്തിനും നെയിത്തുകാരന്റെ നാടാവിനും ഇരയുടെമേൽപായുന്ന കഴുകനും അഞ്ചൽഓട്ടത്തിനും കപ്പൽഓട്ടത്തിനും പൂവിനും കാററിനും നാല്വിരൽനീളത്തിനും സ്വപ്നത്തിനും നിദ്രക്കും ഒരു കഥയ്ക്കും, നിഴലിനും നെയിത്തുകാരൻ അറക്കുന്ന നൂലിനും ഇടയന്റെ കൂടാരഅടിപ്പിനും ആവിക്കും പുല്ലിനും, അത്രെ സാദൃശ്യ
~~~~~~~~~~~~

പ്പെടുത്തി വിശുദ്ധവേദംകല്പിക്കുന്നതു. എന്റെ ആയുസ്സുകുറയുന്നിടത്തോളം എനിക്കുള്ള ദുഃഖങ്ങളും കുറയും. ഞാൻ അനുഭവിക്കുന്ന ദുഃഖങ്ങളിൽ പതിനായിരം ഇരട്ടി സന്തോഷത്തെ തരാമെന്ന എന്റെകൎത്താവു വാഗ്ദത്തം ചെയ്തിട്ടുണ്ടു. ഞാൻ അനുഭവിക്കുന്ന ദുഃഖത്തിനുപകരം എന്റെ പ്രിയപ്പെട്ടകൎത്താവു ഇനിക്കുതരുവാനിരിക്കുന്ന സന്തോഷം എത്ര ബഹുലം, അതിനുപകരമായി പൊന്നുകൊടുക്കപ്പെടാവുന്നതും അതിനുപകരമായി വെള്ളിതൂക്കപ്പെടാവുന്നതുംഅല്ലാ. ഒഫീറിലെ തങ്കവും വിലയേറിയ ഗോമേദകക്കല്ലും നീലക്കല്ലും പൊന്നും സ്പടികവും അതിനോടുസമമാക്കപ്പെടാവുന്നതും അല്ലാ. ശുദ്ധ പൊന്നാഭരണങ്ങൾക്കു പ്രതിനെമാറാകുന്നതും പവിഴത്തെയും മുത്തുകളേയും അതിനോടുതുല്യമായി വിചാരിക്കപ്പെടാവുന്നതും അല്ലാ. അതിന്റെവില പത്മരാഗത്തെക്കാളും കൂശിലെ പുഷ്യരാഗത്തെക്കാളും അധികം ആകുന്നു. മരണമെ നിന്റെ മൂൎച്ച എവിടെ?

മരണം- ക്രിസ്ത്യാനിയെ! മരിപ്പാൻ ഭയമില്ലെന്നു നീ കൂടെക്കൂടെ പറയുന്നുവല്ലൊ എന്നാൽ ആയതു നിന്റെ അഹങ്കാരമൊ അതൊ വല്ല വേദസാക്ഷിയുമുണ്ടൊ.

ക്രിസ്ത്യാനി- മരണമെ, മരണമെ, സാക്ഷിയുണ്ട് വളരെസാക്ഷിയുണ്ടു എന്റെദുഃഖം സന്തോഷമായിട്ടും മരണം ജീവനായിട്ടും മാറിപ്പോകും സ്വൎഗ്ഗസേനകൾ എന്നെപ്പററി സന്തോഷിക്കും. എന്റെ അതിക്രമം ക്ഷമിക്കപ്പെട്ടും എന്റെപാപം മറയ്ക്കപ്പെട്ടും ഇരിക്കുന്നു. ഞാൻ ക്രിസ്തുയേശുവിനു ആകയാൽ ഇനിക്കു യാതൊരു ശിക്ഷാവിധിയുമില്ലാ. ഞാൻ മരണത്തിൽനിന്നു ജീവങ്കലേക്കു കടന്നിരിക്കുന്നു എന്റെ വാസസ്ഥലം സ്വൎഗ്ഗങ്ങളിൽ ഉണ്ടു. അതിനാൽ ഇനിക്കുഭയമില്ലാ.

മരണം- ഇതുപോലെയുള്ള ധൈൎയ്യശാലികളേയും ഞാൻ പിടികൂടിയപ്പോൾ അവർ മരിക്കുന്നസമയത്തു ധൈൎയ്യമില്ലാത്തവരായി കലങ്ങിപ്പോയിട്ടുണ്ടു. നീയും അതുപോലെതന്നെ ആകും.

ക്രിസ്ത്യാനി- നീ എന്തുകൊണ്ടു ഇങ്ങിനെ സംസാരിക്കുന്നു. ഒരുസംഗതിയുടെ ആരംഭം ഏതുസ്ഥിതിയിൽ ആയാലും വേണ്ടതില്ലാ, അതിന്റെ അവസാനം നോക്കണം. അപ്പൻ തന്റെമകനു വിഷംകൊടുക്കുമോ. സൈന്യങ്ങളുടെ യഹോവാ എന്നിൽ വസിക്കുന്നു യാക്കോബിന്റെദൈവം എന്റെഅഭയസ്ഥാനം ആകുന്നു. എന്റെപിതാവും മാതാവും എന്നെ ഉപേക്ഷിച്ചാലും എന്റെകൎത്താവു എന്നെ ഉപേക്ഷിക്കയില്ലാ. താൻ ഇനിക്കു കരുതുന്നതിനാൽ എന്റെ സകലചിന്താകുലത്തേയും അവന്റെമേൽ ഞാൻ വെച്ചിരിക്കുന്നു. ഭൂലോകത്തിൽ ഇനിക്കു ആവശ്യമുള്ളവ എന്തെന്നു എന്റെപിതാവു അറിയുന്നു. ഇനിക്കു ആവശ്യപ്പെട്ട യാതൊരുനന്മയേയും അവൻ മുടക്കുന്നില്ലാ കൃപയും മഹിമയും ഇനിക്കുതാൻ തരുന്നു. എന്റെകൎത്താവും എന്റെദൈവുമായുള്ള നാഥൻ എന്നെ ഉപേക്ഷിക്കയും കൈവിടുകയും ഇല്ലാ. എന്നെതൊടുന്നവൻ ദൈവത്തിന്റെ കണ്ണിന്റെകൃഷ്ണമണിയെ തൊടുന്നു പൎവ്വതങ്ങളും കുന്നുകളും നീങ്ങിപ്പോയാലും തന്റെകൃപ എന്നെവിട്ടുപോകുന്നതല്ലാത്തതുമാണ്. മരണമെ നിന്റെ മൂൎച്ച എവിടെ?

മരണം- നീ കൎത്താവിന്റെ കൃഷ്ണമണിയാകുന്നുവൊ അഹങ്കാരിയായപുത്രനെ അപ്പൻതന്നെവെട്ടും

---

ക്രിസ്ത്യാനി- ശണ്ഠാളമാരിൽ ശ്രേഷ്ഠനെ, സത്യമായിട്ടു യേശുക്രിസ്തു എന്റെ ഇടയനാകുന്നു തന്റെകയ്യിൽനിന്നും എന്നെ അപഹരിപ്പാൻ ഒരുത്തൎക്കും കഴിയുന്നതല്ലാ. എന്റെജീവൻ ക്രിസ്തുവിനോടുകൂടി ഒളിച്ചുവെക്കപ്പെട്ടിരിക്കുന്നു എന്റെജീവനാകുന്ന ക്രിസ്തു വെളിപ്പെട്ടപ്പോൾ ഞാനും തന്നോടുകൂടി മഹിമയിൽ വെളിപ്പെടും. രണമേ! നിന്റെമൂൎച്ച എവിടെ?

മരണം- ക്രിസ്ത്യാനിയെ, ഞാൻ നിന്നെവെട്ടുന്നതിനു നിനക്കു ഇഷ്ടംതന്നെയൊ?

ക്രിസ്ത്യാനി- ഇനിക്കു ഇഷ്ടംതന്നെ സംശയം ഇല്ലാ. എന്തെന്നാൽ കൂടാരമാകുന്ന ഈ ഭൌമഭവനം അഴിഞ്ഞുപോയാൽ കൈപ്പണിയല്ലാത്ത നിത്യവീടായി ദൈവത്തിങ്കൽനിന്നു ഒരു കെട്ടിടം ഇനിക്കു സ്വൎഗ്ഗങ്ങളിൽ ഉണ്ടെന്നു ഞാൻ അറിയുന്നു

മരണം- നീ നിന്റെ ശരീരത്തോടു അശേഷം സ്നേഹമില്ലാത്തവൻതന്നെ. ദൈവത്തിന്റെ കൈവേലയാകുന്ന ഈ ശരീരം മണ്ണിൽ മൂടികളയുന്നതിനു നിനക്കു ഇഷ്ടംതന്നെയൊ,

ക്രിസ്ത്യാനി.– എന്റെ സ്നേഹിക്കപ്പെട്ട കർത്താവു ന്യായാധിപതിയായി വരുമ്പോൾ കേടിൽ വിതയ്ക്കപ്പെടുന്നതു കേടായ്മയിൽ ഉയിർപ്പിക്കപ്പെടും. അവമാനത്തിൽ വിതയ്ക്കപ്പെടുന്നതു മഹത്വത്തിൽ ഉയിർപ്പിക്കപ്പെടുകയും ബലഹീനതയിൽ വിതയ്ക്കപ്പെടുന്നതു ശക്തിയാൽ ഉയിർപ്പിക്കപ്പെടുകയും ചെയ്യും. അപ്പോൾ ന്യായാധിപതി എന്നോടു, എന്റെ പിതാവിനാൽ അനുഗ്രഹിക്കപ്പെട്ടവനെ വരിക ലോകസ്ഥാപനംമുതൽ നിനക്കായി ഒരുക്കിയിരിക്കുന്ന രാജ്യത്തെ അനുഭവിച്ചുകൊൾക എന്നു പറയും. ഇങ്ങനെ ഞാൻ നിത്യജീവനിൽ പ്രവേശിച്ചു എന്നന്നേക്കും പ്രകാശിച്ചിരിക്കും.

മരണം.– എന്റെ സ്നേഹിതാ നാം ക്രിസ്ത്യാനി, നിന്നെ ഞാൻ പലചോദ്യങ്ങളാൽ മുഷിപ്പിച്ചിരിക്കുന്നു. എങ്കിലും എന്നെക്കൂടാതെ നിന്നെക്കൂട്ടികൊണ്ടുപോകുന്നതു ആരു.

ക്രിസ്ത്യാനി.– അനേകകാലത്തെ പ്രയാണശേഷം അവനെ എതിരേറ്റു ആശ്വസിപ്പിക്കുന്ന ഒരു സ്നേഹിതൻ ഉണ്ടെങ്കിൽ അതു എത്ര നല്ലതാകുന്നു. യേശു എനിക്കു ഇതുകണക്കെയുള്ള ഒരുവനാകുന്നു. ഈ മരണമാകുന്ന ആറിനെ കടപ്പാൻ ഇറങ്ങുന്നസമയത്തു താൻ എന്നെ താങ്ങികടത്തിയ ഉടൻ മഹിമയിൻ രാജ്യത്തിലേക്കു എന്നെ തന്റെ കൈയിലേന്തി കൊണ്ടുപോകും.

മരണം.– പ്രിയമുള്ള വിശ്വാസി, ഞാൻ നിന്റെ പിതാവിന്റെ ഊഴിയക്കാരൻ അത്രെ. നിന്നെ പരീക്ഷിപ്പാൻ ഇത്രത്തോളം സംസാരിച്ചു നിന്നെ ജയിപ്പാൻ എനിക്കു ത്രാണിയില്ലാ

ക്രിസ്ത്യാനി.– എന്റെ സ്നേഹിക്കപ്പെട്ട മരണമേ! നീ എനിക്കു ജയത്തെയും സ്വാതന്ത്ര്യത്തെയും നൽകുവാൻ വന്നിരിക്കുന്നതിൽ ഞാൻ സന്തോഷിക്കുന്നു.

മരണം.– ആട്ടിൻകുട്ടി, നീ ശോന്റെ മകനെ! മഹോന്നതന്റെ പുത്രാ! നിന്നോടു പോരാടുന്നതിനു ഞാൻ ലജ്ജിക്കുന്നു.

ക്രിസ്ത്യാനി.– എന്റെ പ്രിയസ്നേഹിതനാം മരണമേ! ഞാൻ ഈ ലോകമാകുന്ന പാഠശാലയിൽ പഠിപ്പാനുള്ളതെല്ലാം പഠിച്ചിരിക്കുന്നു. നല്ലപോരിനെ ഞാൻ പൊരുതു. ഓട്ടത്തെ തികച്ചു വിശ്വാസത്തെ കാത്തു ഇനിയും നീതിയുടെ ഒരു കിരീടം എനിക്കായി വെച്ചിരിക്കുന്നതിനെ നോക്കിപാർത്തുകൊണ്ടിരിക്കുന്നു. എന്റെ സ്നേഹിതാ നീ ശീഘ്രം എന്നെ ഈ ആറുകടത്തി എന്റെ പരമപിതാവിന്റെ അടുക്കലേക്കു എന്നെകൊണ്ടുപോകേണമെ.

മരണം.– എന്നെക്കാൾ ജയശാലിയായുള്ളോവെ! നീ പറയും പ്രകാരം ഒക്കെയും പ്രവൃത്തിപ്പാൻ ഞാൻ ഒരുങ്ങിയിരിക്കുന്നു. ഇതാ ഞാൻ വരുന്നു സീയോനിലേക്കു നമുക്കു പോകാം

ക്രിസ്ത്യാനി.– ഹാ. പ്രിയപ്പെട്ട മരണമേ യുദ്ധത്താൽ ഞാൻ തളർന്നിരിക്കുന്നു. നിന്റെ മടിയിൽ ഉറങ്ങുന്നതിനു ഞാൻ ആഗ്രഹിക്കുന്നു. ഞാൻ ഉണർന്നു ഇമ്മാനുവേലിന്റെ ദേശത്തിലെ സംഗീതങ്ങൾ കേൾക്കുന്നതിനും അവിടയുള്ള സുഗന്ധവാസനയെ മണക്കുന്നതിനും ഒരുങ്ങിയിരിക്കുന്നു.

മരണം.– പ്രിയസ്നേഹിതാ! അബ്രഹാമിന്റെ മടിയിലേക്കു നിന്നെ കൊണ്ടുചെന്നു വിടുന്നതിനു ഞാൻ വന്നിരിക്കുന്നു. വരിക. വരിക.

ക്രിസ്ത്യാനി.– എന്റെ പ്രിയപ്പെട്ട ഭർത്താവിന്റെ രഥം വരുവാൻ ഇനിക്കു താമസിക്കുന്നതു എന്തുകൊണ്ടു? ഞാൻ അവനെ സ്നേഹിക്കുന്ന സ്നേഹത്താൽ വ്യാധിതനായിരിക്കുന്നു. തന്റെ ഇടത്തു കൈ എന്റെ തലയിൻകീഴിലും വലത്തുകയ്യ് തലയിന്മേലും വെക്കുന്നതു എപ്പോഴാകുന്നു. മരണമേ എന്റെ ആത്മാവു സ്നേഹിക്കുന്നവനെ നീ കണ്ടുവൊ? മലകളിന്മേൽ കുതിച്ചു മേടുകളിൽനിന്നു തുള്ളിവരുന്ന ഇവൻ ആരാകുന്നു.

(തുടരും)

പി. എം. എം.

വെസഹാ.

നമ്മുടെ വെസഹായും അറുക്കപ്പെട്ട ക്രിസ്തുതന്നെ നാഴിക ആയപ്പോൾ താനും ശിഷ്യന്മാരും ഭക്ഷണത്തിനു ഇരുന്നു. ൧ കോറ. ൫. ൭.

നമ്മുടെ രക്ഷിതാവു എത്ര സത്യ ഇസ്രായേൽക്കാരനായി വിളങ്ങുന്നു താൻ. എല്ലാ ഇസ്രായേൽക്കാരും ചെയ്യേണ്ടതുപോലെ ന്യായപ്രമാണ നിയമപ്രകാരം വെസഹാപെരുനാളിനെ ആചരിക്കുന്നു. താൻ ന്യായപ്രമാണത്തെ ഇല്ലായ്മ ചെയ്വാൻ അല്ലാ അതിനെ പൂർത്തിയാക്കുവാൻ വന്നവനാകയാൽ പെരുനാൾ ആചരിക്കുന്നതിലും തെററിപോകുന്നില്ലാ.

വെസഹാ ആചരിക്കുന്ന ദിവസത്തിൽ വീട്ടിലുള്ള പുളിച്ചമാവെല്ലാം ദൂരെകളഞ്ഞു പുളിപ്പില്ലാത്ത അപ്പം ഭക്ഷിക്കുന്നു. അപ്രകാരം സത്യക്രിസ്ത്യാനിയും എല്ലാദിവസത്തെയും പുളിപ്പില്ലാത്ത അപ്പത്തിന്റെ പെരുനാളായി കൊണ്ടാടുന്നു. എങ്ങിനെയെന്നാൽ യഹൂദർ വെസഹാനാളിൽ പുളിച്ചമാവെല്ലാം എടുത്തുകളയുന്നപ്രകാരം സത്യവിശ്വാസികൾ തങ്ങളുടെ ഹൃദയമാകുന്ന ഭവനത്തിലുള്ള അഹങ്കാരം, നിഗളം, കാമവികാരം, വഞ്ചന, കോപം, അസൂയ മുതലായ പുളിച്ചമാവാകുന്ന പാപാശുദ്ധിയെ തങ്ങളുടെ ഹൃദയങ്ങളിൽനിന്നു ദൂരെ കളയെണ്ടതാകുന്നു. പാപമാകുന്ന പുളിമാവു ഒരുവന്റെ ഹൃദയത്തിൽ ഇരിക്കുന്നകാലത്തോളം അവൻ ദൈവപുത്രനാകയില്ലാ. ശുദ്ധീകരണം കൂടാതെആരും ദൈവത്തെ കാണുകയില്ലാ. ദിവസവും ഹൃദയം ശുദ്ധമായി സൂക്ഷിക്കണം. അസാരം പുളിമാവു പിണ്ഡത്തെ മുഴവനും പുളിപ്പിക്കുന്നു എന്നറിയുന്നില്ലയൊ? നിങ്ങൾ പുളിപ്പില്ലാത്തവരായിരിപ്പാൻതക്കവണ്ണം പുതിയപിണ്ഡം ആകെണ്ടുന്നതിനു പഴയ പുളിമാവിനെ നീക്കികളവിൻ. ൧ കോറ. ൫: ൬. ൭. പുളിക്കാത്ത മാവു രുചിയില്ലാത്തതായാലും ഭക്ഷിക്കേണ്ടതാവശ്യമായിരുന്നപ്രകാരം വിശുദ്ധത മനുഷ്യർക്കു ഇഷ്ടമില്ലാത്തതെങ്കിലും അത്യാവശ്യമായി നേടേണ്ടതാകുന്നു. പുളിപ്പില്ലാത്ത അപ്പം, സത്യം, വഞ്ചനയില്ലായ്മ എന്നിവയ്ക്കു അടയാളമാകുന്നു.

അപ്പൊസ്തലന്മാർ തങ്ങളുടെ സ്വന്ത ഇഷ്ടപ്രകാരം ഒന്നും ചെയ്യാതെ സകലവും കർത്താവിന്റെ അടുക്കൽ ചെന്നു അനുവാദം ചോദിച്ചു പ്രവൃത്തിച്ചു. അവരുടെ വിശ്വാസവും അനുസരണവും വലിയതായിരുന്നു. നാം അവരുടെ മാതൃകയെ പിന്തുടർന്നുകൊണ്ടു കർത്താവിന്റെ ഇഷ്ടപ്രകാരം സകലവും ചെയ്വാൻ ഒരുങ്ങിയിരിക്കണം. തന്നോടാലോചിക്കാതെ യാതൊന്നും ചെയ്യരുതു. എന്തിനെയെന്നാൽ സകല കാര്യവും പ്രാർത്ഥനമൂലം തന്നോടു ആലോചിച്ചുകൊണ്ടു ചെയ്യേണ്ടതാകുന്നു.

ഭക്ഷിക്കുമ്പോഴും വസ്ത്രം ധരിക്കുമ്പോഴും പഠിക്കുമ്പോഴും പ്രസംഗിക്കുമ്പോഴും ഇഹത്തിനും പരത്തിനും അടുത്ത ഏതൊരുകാര്യമെങ്കിലും ചെയ്യുമ്പോഴും തന്റെ അനുവാദം കിട്ടേണ്ടതിനു പ്രാർത്ഥിക്കണം. ഇങ്ങിനെ നാം ചെയ്യുന്നതു തന്നിൽ നാം വച്ചിരിക്കുന്ന സ്നേഹത്തിന്റെ അടയാളമായിരിക്കും.

നമ്മുടെ കർത്താവു സകലത്തെയും അറിഞ്ഞു സകലത്തെയും ഭരിക്കുന്നവൻ ആകുന്നുയെന്നു ഈ സമയത്തും വെളിപ്പെടുത്തുന്നതിനെ വിചാരിക്കാം. വെസഹാ ഒരുക്കേണ്ടുന്നവീടിനേയും അതിന്റെ ഉടമസ്ഥനെയും വെള്ളം ചുമന്നുകൊണ്ടുപോകുന്നവനെയും മുമ്പുകൂട്ടി അറിഞ്ഞിരുന്നു. വെള്ളം

ഭൂമന്നുകൊണ്ടുപോയവനെ അറിഞ്ഞിരുന്നപ്രകാരം നാം ഭൂമക്കുന്നഭാരമൃമട്ടും നമ്മുടെ ദീർഘശ്വാസവും നാം ചൊരിയുന്ന കണ്ണുനീരും നമ്മുടെ വേദനകളുമെല്ലാം താൻ അറിയുന്നു. അതിനാൽ നിരാശപ്പെടേണ്ടാ. അവയെല്ലാം മുൻകൂട്ടി അറിഞ്ഞിരിക്കുന്ന കർത്താവിനോടു പ്രാർത്ഥനമൂലം അപേക്ഷിച്ചു തന്റെ ഇഷ്ടത്തിനു കീഴ്പ്പെടണം.

കർത്താവിനു പെസഹാ ഒരുക്കുവാൻ സ്ഥലം കൊടുത്ത മനുഷ്യൻ എത്ര ഭക്തിയുള്ളവനായിരുന്നു. എങ്ങിനെയെന്നാൽ യഹൂദന്മാർ കർത്താവിനുവിരോധമായി കൊടുത്തിരുന്ന കല്പനയെ അവൻ ഒട്ടും ഗണ്യമാക്കാതെ ഏററവും സ്നേഹത്തോടു തന്നെ കൈക്കൊണ്ടു തനിക്കു സ്ഥലം ഒരുക്കികൊടുത്തു. അപ്രകാരം നാമും തന്നോടുചേർന്നു തന്റെ മാർഗ്ഗത്തെ അംഗീകരിക്കുന്നതിൽ എന്തെല്ലാം തടസ്സങ്ങൾ നമുക്കു നേരിട്ടാലും അവയെ ഗണ്യമാക്കാതെ തന്നെ കൈക്കൊണ്ടു നമ്മുടെ ഹൃദയത്തിൽ ഇടംകൊടുക്കണം. തന്നെ വിശ്വസിച്ചു തന്റെശരീരം ഭക്ഷിക്കയും രക്തം കുടിക്കയും ചെയ്യുന്നവരിൽ താൻ വസിക്കും. മ്ശിഹാക്കു തന്റെ ഹൃദയത്തെ വാസസ്ഥലമായി കൊടുത്തു തന്നിൽ ജീവിക്കുന്നവൻ എവനൊ അവൻ ഭാഗ്യവാൻ.

ഞാൻ എന്റെ ശിഷ്യരുമായി പെസഹാ കഴിക്കാനുള്ള ശാല എവിടെ? എന്നു ഗുരു പറയുന്നു എന്നു പറഞ്ഞയുടനെ ആ വീട്ടുടമസ്ഥൻ വിരിച്ചൊരുക്കി ഒരു വൻമാളിക തനിക്കും തന്റെ ശിഷ്യന്മാർക്കും ഏല്പിച്ചു കൊടുത്തുവല്ലൊ. ഈ സൽഗുണനെപ്പോലെയും ഞാൻ ഇന്നു നിന്റെ വീട്ടിൽ പാർക്കേണ്ടതാകുന്നുയെന്നു അരുളിച്ചെയ്തയുടനെ സസന്തോഷം സമ്മതിച്ച സഖായിയെപ്പോലെയും സഭക്കു ഒക്കയും വീട്ടിൽ സ്ഥലം കൊടുത്ത ഗായൂസിനെപ്പോലെയും നാം നമ്മുടെ ഭവനത്തെ കർത്താവിന്റെ മഹത്വത്തിനും തന്റെ ജനങ്ങളുടെ പ്രയോജനത്തിനും ഏല്പിക്കയും വിശിഷ്യാ നമ്മുടെ ഹൃദയത്തെ കർത്താവിനു പ്രതിഷ്ഠിക്കയും നമ്മുടെ കർത്താവു നമുക്കുവേണ്ടി അറുക്കപ്പെട്ട നിഷ്കളങ്കകുഞ്ഞാടായിതീർന്നതിനുവേണ്ടി നാം സ്തോത്രം ചെയ്കയും സംഹാരിക്കുന്ന ദൂതൻ നമ്മെ തൊടാതിരിപ്പാൻ തന്റെ രക്തം എല്ലാ കാലത്തും നമ്മെ കാത്തുരക്ഷിപ്പാനായി പ്രാർത്ഥിക്കയും വേണം. ഇങ്ങിനെ നാം കർത്താവിനോടും തന്റെ വിശുദ്ധന്മാരോടും കൂടെ നിത്യമോക്ഷവിരുന്നിൽ തന്നോടുകൂടെ മേശയ്ക്കിരിപ്പാൻ താൻ സംഗതിയാക്കട്ടെ.

എം. ഏ. സി.

---

## വിശുദ്ധ കുർബ്ബാന.

ഈ നോമ്പുദിവസങ്ങളിൽ വി: സഭാനിയമമനുസരിച്ചു എല്ലാവരും കുമ്പസ്സാരിക്കയും വി: കർബാന കൈക്കൊള്ളുകയും ചെയ്യുന്നതും ചെയ്യേണ്ടതുമാകയാൽ ഈ വിഷയത്തെപ്പററി അല്പം ചിന്തിക്കാം.

നിങ്ങൾ മനുഷ്യൻപുത്രന്റെ ശരീരം ഭക്ഷിക്കയും അവന്റെ രക്തം കുടിക്കയും ചെയ്കയില്ലെങ്കിൽ നിങ്ങളിൽ ജീവനില്ല. ഞാൻ കൊടുപ്പാനിരിക്കുന്ന അപ്പം ലോകത്തിന്റെ ജീവനുവേണ്ടി കൊടുക്കുന്ന എന്റെ മാംസം ആകുന്നു. യോഹ: ൬; ൫൧. എന്റെ മാംസം ഭക്ഷിക്കയും എന്റെ രക്തം കുടിക്കയും ചെയ്യുന്നവൻ എന്നിലും ഞാൻ അവനിലും വസിക്കുന്നു. യോഹ: ൬ ൫൬. ഞാൻ നിങ്ങളോടു പറഞ്ഞിട്ടുള്ള വചനങ്ങൾ ആത്മാവും ജീവനുമാകുന്നു. യോഹ: ൬, ൬൩. ൧ കൊറ: ൧൧, ൨൩. മത്താ: ൨൬, ൨൬.

സത്യസ്വരൂപനായ മ്ശിഹായുടെ ൟ വചനങ്ങൾ ഒരു സമയത്തു കല്പിച്ചവയും ഒരു സ്ഥലത്തു എഴുതപ്പെട്ടവയും അല്ലെങ്കിലും തന്റെ വചനങ്ങൾ ആകുന്നു. തന്റെ വചനങ്ങൾ സത്യം ആകകൊണ്ടു നാം ഇവയെ ഭക്തിയോടും വിശ്വാസത്തോടും അംഗീകരിക്കേണ്ടതാണു. താൻ കല്പിച്ചവയാകയാൽ ഇവ തന്റെ വചനങ്ങളാകുന്നു. നമ്മുടെ രക്ഷക്കായി ഇവയെ കല്പിച്ചിരിക്കയാൽ ഇവ നമ്മുടേതുംകൂടെയാകുന്നു. ഏററവും കാരുണ്യവും മാധുര്യവും സ്നേഹവും നിറഞ്ഞ ഈ വചനങ്ങൾ നമ്മെ ധൈര്യപ്പെടുത്തുന്നു. എന്നാൽ ഇത്ര മഹത്തായ രഹസ്യങ്ങളെ കൈക്കൊള്ളുന്നതിനു നമ്മുടെ അകൃത്യങ്ങൾമൂലം നാം ഭയപ്പെടുകയും മനസ്സാക്ഷിയുടെ അശുദ്ധിമൂലം നാം പിൻവലിക്കയും ചെയ്യുന്നു. തന്റെ വചനങ്ങൾ ക്ഷണിക്കുന്നുവെങ്കിലും നമ്മുടെ പാപങ്ങളുടെ ഭാരാധിക്യം നമ്മെ തടുക്കയും ചെയ്യുന്നു.

എന്നാൽ നമുക്കു തന്നോടുകൂടെ പങ്കുണ്ടാകണമെങ്കിൽ ധൈര്യത്തോടെ തന്റെ അടുക്കൽ അടുത്തുചെല്ലണമെന്നും നിത്യജീവനും മഹത്വവും ലഭിക്കേണമെന്നുണ്ടെങ്കിൽ ൟ അത്ഭുതഭോജനം കൈക്കൊള്ളണമെന്നും നമ്മോടു കല്പിക്കുന്നു. "അദ്ധ്വാനിക്കുന്നവരും ഭാരംചുമക്കുന്നവരുമായുള്ളോരേ! നിങ്ങൾ എല്ലാവരും എന്റെ അടുക്കൽവരുവിൻ, ഞാൻ നിങ്ങളെ ആശ്വസിപ്പിക്കും" എന്നു പറയുന്നു.

തന്റെ വിശുദ്ധ ശരീരത്തെ കൈക്കൊള്ളുന്നതിനു സാധുക്കളെയും ദരിദ്രന്മാരേയും സകലരേയും ക്ഷണിക്കുന്നതു പാപിയുടെ ചെവിക്കു എത്ര ആശ്വാസവും ഇമ്പവും സ്നേഹവും ഉള്ള വചനമാകുന്നു. താൻ ഇപ്രകാരം കൃപയോടെ ക്ഷണിക്കാതിരുന്നുവെങ്കിൽ അടുത്തുചെല്ലുവാൻ ആരു തുനിയുമായിരുന്നു. മാലാഖമാരും, പ്രധാന മാലാഖമാരും വണക്കത്തോടും ഭയത്തോടുംകൂടെ തന്റെ മുമ്പാകെ നിൽക്കുന്നു. പുണ്യവാന്മാരും നീതിമാന്മാരും തന്നെ ഭയപ്പെടുന്നു. എന്നാൽ താനൊ നമ്മൾ എല്ലാവരും തന്റെ അടുക്കൽ ചെല്ലുവാൻ കല്പിക്കുന്നു.

നീതിമാനായ നോഹ കുറച്ചാളുകളോടുകൂടെ രക്ഷപെടുവാനായി ഒരു പെട്ടകം പണിയുന്നതിനു നൂറു സംവത്സരത്തോളം വേല ചെയ്തു. ആ സ്ഥിതിക്കു ലോകസ്രഷ്ടാവിനെ വണക്കത്തോടുകൂടെ സ്വീകരിക്കുന്നതിനു അല്പസമയത്തെ ഇടകൊണ്ടു ഒരുങ്ങുവാൻ നാം പ്രാപ്തരാകുന്നതെങ്ങിനെ? കർത്താവിന്റെ ഉത്തമഭൃത്യനും പ്രത്യേകസ്നേഹിതനുമായ മോശ ന്യായപ്രമാണങ്ങൾ എഴുതപ്പെട്ടിരുന്ന പലകകൾ സൂക്ഷിപ്പാനായി അക്ഷയമായ മരംകൊണ്ടു ഒരു പെട്ടി പണിതു മാറേററിയ സ്വർണ്ണംകൊണ്ടു അതിനെ പൊതിഞ്ഞു. അപ്പോൾ ക്ഷയമുള്ള സൃഷ്ടികളായ നാം ന്യായപ്രമാണകർത്താവും ജീവദാതാവുമായ തന്നെ എത്ര ഒരുക്കത്തോടും വെടിപ്പോടുംകൂടെ കൈക്കൊള്ളേണ്ടിയിരിക്കുന്നു. നാം വി: കുർബാന കൈക്കൊള്ളുവാൻ ഒരുങ്ങുമ്പോൾ എത്ര ചുരുങ്ങിയ സമയംമാത്രമായി ചിലവഴിക്കുന്നു. കൃഷിസ്ഥലത്തുനിന്നും മററു ഓരോ വേലസ്ഥലത്തുനിന്നും പള്ളിയിലേക്കു ഓടി തിക്കിതിരക്കി കുമ്പസ്സാരം കഴിച്ചു നല്ല ധ്യാനവും ഒരുക്കവും ഇല്ലാതെ ധൃതിയായി കഴിച്ചുകൂട്ടുന്നവരുടെ സ്ഥിതി എത്രയൊ ശോചനീയമാണു. നിയമപെട്ടകത്തെയും അതിലുണ്ടായിരുന്ന വിശുദ്ധ വസ്തുക്കളെയും കർത്താവിന്റെ നിർമ്മലശരീരത്തോടും അതിന്റെ അനിർവ്വചനങ്ങളായ ഗുണങ്ങളോടും താരതമ്യപ്പെടുത്തുന്നതായാൽ തങ്ങളിൽ എത്രയൊ വ്യത്യാസമുണ്ടു.

വരുവാനിരുന്നവയുടെ നിഴൽമാത്രമായിരുന്ന പഴയനിയമബലികളും ൦ൽ൦ പൂർവ്വികബലികളുടെയെല്ലാം പൂർത്തീകരണമായ തന്റെ ശരീരമാകുന്ന യഥാർത്ഥബലിയും തമ്മിൽ വലിയ അന്തരമുണ്ടു. പരിശുദ്ധന്മാരായ പൂർവ്വപിതാക്കന്മാരും, പ്രവാചകന്മാരും മാത്രമല്ലാ രാജാക്കന്മാരും പ്രഭുക്കന്മാരും സകല ജനങ്ങളും കൂടെയും ദിവ്യമായ തന്റെ ആരാധനയിൽ ഇത്ര താല്പൎയ്യത്തോടുകൂടിയ ഭക്തി കാണിച്ചുയെങ്കിൽ ഈ വിശുദ്ധ കുദാശകളെ കൈക്കൊള്ളുന്നതിനു നാം ഏററവും സൂക്ഷ്മതയോടുകൂടെ ഒരുങ്ങേണ്ടതാകുന്നു.

ആകയാൽ വി: കുർബാന കൈക്കൊള്ളുന്നതിനു മുമ്പായി സത്യകുമ്പസ്സാരം കഴിക്കണം. ദൈവത്തിന്റെ പട്ടക്കാരൻ ഈ വിശുദ്ധ കുദാശ ചെയ്യുന്നതിനും ഈ ദിവ്യവസ്തുവിനെ തൊടുന്നതിനും അനുഭവിക്കുന്നതിനും ആയി നാം അടുത്തുചെല്ലേണ്ടതു അത്യന്തം വിനയമുള്ള ഹൃദയത്തോടും വലിയ വണക്കത്തോടും പൂൎണ്ണവിശ്വാസത്തോടും ദൈവബഹുമാനത്തിനുവേണ്ടിയാണെന്നുള്ള ദൃഢമായ സങ്കൽപത്തോടും ആയിരിക്കണം. താൽപൎയ്യത്തോടെ നമ്മുടെ മനഃസ്സാക്ഷിയെ പരിശോധിക്കയും നമുക്കു മനോവ്യഥ ഉണ്ടാക്കുന്നതായ പാപഭാരം അശേഷം നിർമ്മൂലമാക്കത്തക്കവണ്ണം വാസ്തവമനസ്താപവും സത്യകുമ്പസ്സാരവും മൂലം മനഃസ്സാക്ഷിയെ വെടിപ്പാക്കി ശുദ്ധീകരിക്കയും ചെയ്യേണ്ടതാകുന്നു. നമ്മുടെ മനസ്സാക്ഷി കുത്തുന്നതും ഓൎമ്മയിൽ വരുന്നതുമായ സകല പാപങ്ങളെയുംകുറിച്ചു പൊതുവിലും അതാതു ദിവസം ചെയ്യുന്ന അതിക്രമങ്ങളെക്കുറിച്ചു പ്രത്യേകവും വിലപിക്കയും ദുഃഖിക്കയും ചെയ്യണം. ഇപ്പോഴും ജഡമയന്മാരും, ലോകമയന്മാരും, വികാരങ്ങൾക്കു അടക്കം വന്നിട്ടില്ലാത്തവരും, കാമവികാരത്താൽ നിറഞ്ഞവരും, ബാഹ്യേന്ദ്രിയങ്ങൾക്കു നിയന്ത്രണം ഇല്ലാത്തവരും, കളിചിരികൾക്കു ഇത്ര എളുപ്പമുള്ളവരും, മനസ്താപത്തിനും കണ്ണുനീരിനും ഇത്ര പ്രയാസമുള്ളവരും, ശരീരസംബന്ധമായ സുഖത്തിനും രസത്തിനും തയാറുള്ളവരും, ഞെരുക്കത്തിനും വൈരാഗ്യത്തിനും മടിയുള്ളവരും, അധികം ഉണ്ടായിരിക്കുന്നതിനു ദുരാഗ്രഹമുള്ളവരും, കൊടുക്കുന്നതിനു ലുബ്ധന്മാരും, സംസാരത്തിൽ വിചാരമില്ലാത്തവരും, മൌനമായിരിപ്പാൻകഴിയാത്തവരും, സംസൎഗ്ഗത്തിൽ മൎയ്യാദയില്ലാത്തവരും, പ്രവൃത്തികളിൽ ഇത്ര അടക്കമില്ലാത്തവരും, ഭക്ഷണത്തിൽ കൊതിയുള്ളവരും ദൈവവചനത്തിൽ ശ്രദ്ധയില്ലാത്തവരും, ഏഷണികൾ കേൾക്കുന്നതിനു ജാഗ്രതയുള്ളവരും, ദൈവശുശ്രൂഷക്കായി നിൽക്കുമ്പോൾ ഉറങ്ങുന്നവരും, പ്രാൎത്ഥനയുടെ അവസാനമാകാൻ ബദ്ധപ്പെടുന്നവരും, ആ സമയത്തു ഏകാഗ്രത ഇല്ലാത്തവരും, നിത്യനമസ്കാരത്തിനു ഉദാസീനന്മാരും, കുൎബാന ചൊല്ലുന്നതിനും കാണുന്നതിനും ഉത്സാഹമില്ലാത്തവരും, അഭക്തന്മാരും, നിയമലംഘനക്കാരും, ദുൎമ്മാൎഗ്ഗികളും, അഹങ്കാരികളും, അസൂയക്കാരും, എളുപ്പത്തിൽ കോപിക്കുന്നവരും, വേഗത്തിൽ മുഷിയുന്നവരും, വിധിക്കുന്നതിനു ഒരുക്കമുള്ളവരും, ശാസിക്കുന്നതിനു നിൎദ്ദയത്വമുള്ളവരും പല നല്ല കാൎയ്യങ്ങളെ ചെയ്വാൻ പലപ്പോഴും നിശ്ചയിക്കുന്നുയെങ്കിലും അവയിൽ സ്വല്പംമാത്രം ചെയ്യുന്നവരും ആകുന്നുയെന്നു ഓൎത്തു വിലപിക്കയും കരകയും ചെയ്യണം. മേൽ പറഞ്ഞവയും അല്ലാത്തവയുമായി നമ്മിലുള്ള പിഴകളെ കുമ്പസ്സാരത്തിൽ സത്യമായി ഏററുപറഞ്ഞു വിലപിച്ചതിന്റെശേഷം നമ്മുടെ ജീവിതത്തെ സദാ ന

നാക്കികൊള്ളാമെന്നും പുണ്യത്തിൽ മേൽക്കുമേൽ ഉയൎന്നുകൊള്ളാമെന്നും ബലമായി പ്രതിജ്ഞ ചെയ്യണം. നമ്മുടെ രക്ഷകനായ മ്ശിഹാ നമ്മുടെ അടുക്കൽ വന്നു നമ്മോടുകൂടെ വസിക്കണമെന്നു നമുക്കു ആഗ്രഹമുണ്ടെങ്കിൽ പഴയ പുളിമാവിനെ അശേഷം കളഞ്ഞു നമ്മുടെ ഹൃദയമാകുന്ന ആലയത്തെ വെടിപ്പാക്കണം. ലോകം മുഴുവനേയും ദുഷ്കൂറലഹളകളേയും വെളിക്കു തള്ളണം. ഇങ്ങിനെ കഴിവുള്ള താൽപൎയ്യത്തോടും ഭക്തിയോടും യോഗ്യതയോടും വെടിപ്പോടുംകൂടെ അടുത്തുചെല്ലണം. ദൈവമായ കൎത്താവിന്റെ തിരുശരീരം നിത്യപരിചയമോ ആചാരമൊമൂലം അല്ലാ, ഭയത്തോടും ഭക്തിയോടുംകൂടെ കൈക്കൊള്ളണം. ഇങ്ങിനെ ഭക്തിയോടും വേണ്ട യോഗ്യതയോടുംകൂടെ മഹത്തായ ക്രുദാശക്കു അടുത്തുചെല്ലുന്നതിനു യോഗ്യന്മാരായിതീരുവാൻ മുന്നമെ തന്റെ കൃപക്കായി യാചിക്കണം. ഈ ക്രുദാശയിൽ മറഞ്ഞിരിക്കുന്ന മാധുൎയ്യം രുചിച്ചറിയേണ്ടുന്നതിനായി തന്റെ കൃപയോടു അപേക്ഷിക്കണം.

൭. ഈ പരമരഹസ്യത്തെ ദൎശിക്കുന്നതിനു നമ്മുടെ കണ്ണുകളെ പ്രകാശിപ്പിക്കുന്നതിനു ശങ്കാലേശം ഇല്ലാത്ത വിശ്വാസത്തോടെ വിശ്വസിക്കുന്നതിനു ശക്തി തരുന്നതിനും പ്രാൎത്ഥിക്കണം. എന്തെന്നാൽ ഇതു മനുഷ്യശക്തിയല്ലാ ദൈവപ്രവൃത്തിയത്രെ. മനുഷ്യനിൎമ്മിതമല്ല വിശുദ്ധ സ്ഥാപനമത്രെ. മാലാഖമാരുടെ കൂൎമ്മബുദ്ധിക്കുപോലും അപ്പുറമായ ഈ കാൎയ്യങ്ങൾ അറിഞ്ഞുഗ്രഹിക്കുന്നതിനു സ്വതെതന്നെ നമുക്കു കഴിയുന്നതല്ല. ആകയാൽ ശുദ്ധ ഹൃദയത്തോടും സ്ഥിരവിശ്വാസത്തോടും തന്റെ കല്പനപ്രകാരം പ്രത്യാശയും വണക്കവും ഉള്ളവരായി തന്റെ അടുക്കലേക്കു അടുത്തുചെന്നു ഈ ക്രുദാശയിൽ ദൈവവും മനുഷ്യനുമായ തന്റെ സാന്നിദ്ധ്യമുണ്ടെന്നു സത്യമായി വിശ്വസിച്ചു ഭക്തിയോടെ തന്നെ കൈക്കൊള്ളുന്നതിനും സ്നേഹംമൂലം തന്നോടു യോജിക്കുന്നതിനും നാം അശേഷം ഉരുകി തന്നോടുള്ള സ്നേഹത്തിൽ മുഴുകുന്നതിനുമായി തന്റെ കരുണയിൽ ആശ്രയിച്ചുകൊണ്ടു പ്രാൎത്ഥിക്കണം. എന്തെന്നാൽ അത്യുന്നതവും ശ്രേഷ്ഠവുമായ ഈ ക്രുദാശ ആത്മാവിന്റെയും ശരീരത്തിന്റെയും ആരോഗ്യവും ആത്മാവിനുണ്ടാകാവുന്ന സകല രോഗങ്ങളുടെയും ഔഷധവും ആകുന്നു. ഇതുമാത്രമല്ല, ഇതുമൂലം നമ്മുടെ ദുഷ്കൃത്യങ്ങൾ മായിക്കപ്പെടുകയും മോഹങ്ങൾ കടിഞ്ഞാണിടപ്പെടുകയും, പരീക്ഷകൾ ജയിക്കപ്പെടുകയും കൂടുതൽ കൃപ ചൊരിയപ്പെടുകയും ആരംഭിച്ച കൃപ വൎദ്ധിക്കയും സ്നേഹം ജ്വലിച്ചു വൎദ്ധിക്കയും ചെയ്യും. നാം യോഗ്യമായി ഈ ജീവ അപ്പത്തെ അനുഭവിക്കുന്നുവെങ്കിൽ എന്നിൽ വിശ്വസിച്ചു എന്റെ ശരീരം ഭക്ഷിക്കയും എന്റെ രക്തം കുടിക്കയും ചെയ്യുന്നവൻ എന്നിലും ഞാൻ അവനിലും പാൎക്കുമെന്നുള്ള ദിവ്യവാഗ്ദത്തനിവൃത്തിയുണ്ടാകുമെന്നു വിശ്വസിക്കയും തന്റെ വാഗ്ദത്തപ്രകാരം നമ്മുടെ കൈ, കാൽ ആദിയായ അവയവങ്ങൾ തന്റെ ശരീരത്തിന്റെ അംശമാകുന്നുവെന്നുള്ള വാസ്തവം അറിഞ്ഞു മേലാൽ നമ്മുടെ അവയവങ്ങളെ അന്യായത്തിന്നും അക്രമത്തിന്നും ആയുധങ്ങളാക്കിതീൎക്കാതെ നീതിക്കും സത്യത്തിന്നും ആയുധങ്ങളാക്കിതീൎക്കയും മ്ശിഹാ നമ്മിലും നാം മ്ശിഹായിലുമായി ജീവിച്ചു നമ്മുടെ ശിഷ്ടായുസ്സിനെ ദൈവത്തിന്റെ സ്തുതിക്കും മഹത്വത്തിനുമായി നയിക്കയും ചെയ്യണം. അതിനു ദൈവം സഹായിക്കട്ടെ.

---

## മരണം. (തുടൎച്ച)

റി. പി. ജോൺ ശെമ്മാശൻ.

ഇനിയും മരണസമയത്തെ സംഭവങ്ങൾ എന്തെല്ലാമാണെന്ന നമുക്ക ചിന്തിക്കാം.

൧. മരണസമയത്തു നമുക്കു മാനസികമായും ശാരീരികമായും ക്ഷീണതയുണ്ടാകുന്നു. നമുക്ക പ്രവൃത്തികൾ ചെയ്യുന്നതിന്ന യാതൊരുശക്തിയുമില്ല. വളരെ പ്രയാസത്തോടുകൂടെയാകുന്ന ആത്മാവ ശരീരത്തിൽനിന്ന വേർപെടുന്നതെന്ന പല ആളുകളുടെയും മരണത്തിൽനിന്ന നാം മനസ്സിലാക്കുന്നു.

൨. മരണസമയത്തു പിശാചിൻെറ കഠിനമായ പരീക്ഷകൾ ഉണ്ടാകുന്നു. അവൻ ഇനിയും സ്വല്പസമയം മാത്രമെ ഉള്ളു എന്നറിഞ്ഞു ഉഗ്രമായ കോപത്തോടെ മരിക്കുന്ന ആളിൻെറ അടുക്കലേക്കു പാഞ്ഞെത്തുന്നു. മരിക്കുന്ന ആൾ ജീവിതകാലം മുഴുവൻ പിശാചിൻെറ അടിമയായിരുന്നെങ്കിൽതന്നെയും, മരണസമയത്തുപോലും അനുതാപത്തിനു വഴിയുള്ളതുകൊണ്ടു അങ്ങിനെ വരാതിരിപ്പാനായിട്ടും, നല്ല ആൾ ആയിരുന്നാൽ ഈ സമയത്തെങ്കിലും അവനെ തെറ്റിച്ചു തനിക്കു അടിമയാക്കുവാനായിട്ടും വളരെ ഉത്സാഹത്തോടും കോപത്തോടും കൂടെ അവനോടു യുദ്ധം ചെയ്യുന്നു.

൩. മരണസമയം ധാരാളമായ കൃപയുടെ സമയമാകുന്നു. നമ്മെ സൂക്ഷിക്കുന്ന ദൈവദൂതൻെറ പ്രവൃത്തി വളരെ ജാഗ്രതയായി നടക്കുന്നു. ആവശ്യസമയത്തു ദൈവം ധാരാളമായി കൃപയെ നൽകുന്നു. സഭയുടെയും, സ്നേഹിതന്മാരുടെയും പ്രാർത്ഥനയും അവൻ കൈക്കൊണ്ടിട്ടുള്ളതായ കൂദാശകളും അവനു സഹായികളായി നില്ക്കുന്നു.

൪. മരണസമയം പാപികൾക്കു അനുതാപത്തിനും, ചില നല്ല ആളുകൾക്കു തെറ്റിപ്പോകുന്നതിനും എളുപ്പമുള്ളതാകുന്നു. വലത്തുഭാഗത്തെ കള്ളനെപ്പോലെ പാപികൾക്കു ദൈവത്തിങ്കലേക്കു തിരിയുന്നതിനും പീഡയെ ഭയന്ന ചില നല്ല ആളുകൾ മ്ശിഹായെ ഉപേക്ഷിച്ചതുപോലെ വിശ്വാസികൾക്കു ഇടർച്ചയ്ക്കും വളരെ എളുപ്പമുള്ളതാകുന്നു.

൫. മരണസമയം ദൈവത്തിനു തൻെറ മക്കളുടെനേരെയുള്ള സ്നേഹത്തെ പ്രദർശിപ്പിക്കുന്ന ഒരവസരമാകുന്നു. പട്ടക്കാരും സ്നേഹിതന്മാരും രോഗിയെ ആശ്വസിപ്പിക്കുന്നു. അപ്രകാരംതന്നെ ദൈവവും മരിക്കുന്ന ആളിൻെറ ആത്മാവിനെ ആശ്വസിപ്പിക്കയും സ്ഥിരപ്പെടുത്തുകയും ചെയ്യുന്നു.

മരണസമയത്തു നാം ചെയ്തുപോയിട്ടുള്ളതായ പല പാപങ്ങളും നമ്മുടെ ഓർമ്മയിൽവന്നേക്കാം. നമ്മുടെ മനസ്സിൽ പലസംശയങ്ങളും ചഞ്ചലങ്ങളും ഉണ്ടായേക്കാം. അപ്പോൾ നാം അനുതാപമുള്ള ഹൃദയത്തോടെ ദൈവത്തിങ്കലേക്കു തിരിഞ്ഞു തന്നിൽനിന്ന അനുഗ്രഹങ്ങളെ പ്രാപിക്കേണ്ടിയിരിക്കുന്നു.

രോഗത്തിൽ കിടക്കുന്ന ചില ആളുകൾക്കു മരണസമയം അടുത്തിരിക്കുന്നു എന്ന വിചാരം ഇല്ലാതിരുന്നേക്കാം. അങ്ങിനെയുള്ളവരെ അതു മനസ്സിലാക്കികൊടുക്കേണ്ടതു മറ്റുള്ളവരുടെ കടമയാകുന്നു. ചിലപ്പോൾ രോഗികൾ വളരെ വേദന അനുഭവിക്കുന്നതു കണ്ടിട്ടു ബോധം കെടുത്താറുണ്ടു. അങ്ങിനെ ചെയ്യുന്നതിനാൽ മരണവേദനയില്ലാതെ ഇരിക്കുമെങ്കിലും നിത്യമായ ഭാഗ്യത്തിനു അത്യാവശ്യമായിട്ടുള്ള അനുതാപം ഇല്ലാതെ മരിച്ചുപോകുന്നതിനു സംഗതിയാകുന്നതാണ്. അതുകൊണ്ടു ഇങ്ങനെയുള്ള ആപത്തുകളിൽ അകപ്പെടാതിരിപ്പാൻ മറ്റുള്ളവർ കരുതിയിരിക്കേണ്ടതു അത്യാവശ്യമാകുന്നു.

ഇപ്രകാരമുള്ള കാര്യങ്ങൾ നമ്മെ നിർബ്ബന്ധിക്കുന്നതു നാം എല്ലായ്പോഴും മരണത്തിനു ഒരുക്കമുള്ളവരായിരിക്കണമെന്നും, അല്ലെങ്കിൽ നാം വിചാരിച്ചിരിക്കാത്തസമയത്തു മരണം നമ്മെ പിടികൂടുകയും നാം വളരെ പ്രയാസങ്ങളോടും വേദന

കളോടും കൂടെ ഈ ലോകജീവിതത്തെ അവസാനിപ്പിച്ചു നിത്യമായുള്ള ശിക്ഷയ്ക്കു പാത്രവാന്മാരായിത്തീരുകയും ചെയ്യുമെന്നുള്ളതുകൊണ്ടു എല്ലായ്പോഴും ഒരുക്കത്തോടു കൂടെ ജീവിക്കണമെന്നും ആകുന്നു.

ആകയാൽ നാം കരുതിയിരിക്കേണ്ടിയ കാര്യങ്ങൾ എന്തെല്ലാമാണെന്നു നമുക്കു പര്യാലോചിക്കാം.

൧. ആദ്യമായിട്ടുതന്നെ നാം ദൈവത്തെക്കുറിച്ചും താൻ മനുഷ്യർക്കു വെളിപ്പെടുത്തിട്ടുള്ളതായ സത്യങ്ങളെക്കുറിച്ചും അറികയും തന്റെ ഇഷ്ടപ്രകാരം ജീവിക്കയും ചെയ്യണമെന്നുള്ളതാകുന്നു.

൨. നമുക്കു സുഖവും ബലവും ഉള്ള സമയത്തുതന്നെ നമ്മെ മുറുകെ പറ്റുന്ന പാപങ്ങളെ ജയിച്ചു ക്രിസ്തീയമായ ഒരു ജീവിതത്തിൽ നമ്മുടെ ആയുസ്സിനെ കഴിച്ചുകൂട്ടേണ്ടിയിരിക്കുന്നു. നമുക്കു സുഖവും ബലവും ഉള്ളപ്പോൾ നമ്മുടെ പാപങ്ങളെ ഉപേക്ഷിക്കാതിരുന്നാൽ മരണനാഴികയിൽ—ആ ഭയങ്കരമായ പോരാട്ടസമയത്തു എങ്ങിനെ നാം അവയെ ജയിക്കും?

൩. ഒരു നല്ലജീവിതം ജീവിക്കുന്നതിനും മരണസമയത്തു നാം ഒരുക്കമുള്ളവരായി കണ്ടെത്തപ്പെടുവാനുമായിട്ടു നാം ദൈവത്തോടുള്ള പ്രാർത്ഥനയിൽ നമ്മുടെ സമയത്തിന്റെ ഒരുഭാഗത്തെ ചിലവിടേണ്ടിയിരിക്കുന്നു.

൪. നമുക്കു സുബോധവും അനുതാപത്തിനു സൌകര്യവും ഉള്ളപ്പോൾതന്നെ, കൃപാമാർഗ്ഗങ്ങളാകുന്ന കൂദാശകളെ കൈക്കൊള്ളുകയും അങ്ങിനെ ദൈവത്തോടു അധികമധികം അടുത്തു തന്നിൽ ജീവിക്കയും ചെയ്യേണ്ടിയിരിക്കുന്നു.

൫. ഒരു നല്ലമരണത്തിനു സൌകര്യമുള്ള സമയത്തും സ്ഥലത്തുംവെച്ചു, അവസാനംവരെ സുബോധത്തോടും, ഒരു പട്ടക്കാരന്റെ ആശ്വാസവചനങ്ങളെ ശ്രദ്ധിച്ചു, കാതോലികമായ ക്രിസ്തീയ സഭയുടെ വിശ്വാസത്തോടും കൂടെ നമ്മുടെ ആത്മാവു, ജഡത്തെവിട്ടുപിരിയണമെന്നു ആഗ്രഹിക്കയും ആ ആഗ്രഹത്തെ എപ്പോഴും മനസ്സിൽ ഉറപ്പിച്ചിരിക്കയും ചെയ്യേണ്ടതാകുന്നു.

ഇനിയും നമുക്കു മരണശേഷം എന്തുണ്ടാകുന്നു എന്നാലോചിക്കാം. നമ്മുടെ ശരീരത്തിൽനിന്നു ആത്മാവു വേർപെടുന്നു. ഹാ എത്ര ഭയങ്കരമേറിയ ഒരു സമയമാകുന്നു ഇതു. കണ്ടാലും ദൂതഗണങ്ങളെ നാം കാണുന്നു. നമ്മുടെ രക്ഷയ്ക്കുവേണ്ടി തന്റെ രക്തം ചിന്തിയ കർത്താവായ യേശുമശിഹായെ നാം കാണുന്നു. അവനെ മുഖാമുഖമായി നാം കാണുന്നു. തന്റെ രഹസ്യന്യായവിധിയെ നാം കേൾക്കുന്നു. ⁂ തന്റെ ഇഷ്ടപ്രകാരം ജീവിച്ചവനാണെങ്കിൽ അവനു സന്തോഷവും എന്നാൽ പാപത്തിൽ ജീവിച്ചവനെങ്കിൽ അവനു കരച്ചിലും വിലാപവും ഉണ്ടാകുന്നു. പാപിയെങ്കിൽ അവന്റെ പാപങ്ങൾ അവനെ കണ്ടെത്തുന്നു. അവനു കർത്താവിന്റെ മുഖത്തു നോക്കുന്നതിനു ശക്തിയില്ല. അവൻ തലകുനിച്ചു നില്ക്കുന്നു. പാതാളത്തിലേക്കു അവനെ കൂട്ടിച്ചുകൊണ്ടുപോകുന്നതിനു സാത്താനും അവന്റെ സൈന്യങ്ങളും ബദ്ധപ്പെടുന്നു. പാപിയുടെ ആത്മാവിനെ അവർ ബന്ധിച്ചു പാതാളത്തിലേക്കു കൂട്ടിക്കൊണ്ടുപോകുന്നു. കണ്ടാലും അവിടെ അവൻ യാതൊരു സന്തോഷവുമില്ലാതെ അവസാന ന്യായവിധിവരെ ദുഷ്ടന്മാരോടുകൂടെ വസിക്കുന്നു.

നീതിമാന്റെ ആത്മാവു സന്തോഷത്തോടുകൂടെ അബ്രഹാമിന്റെ മടിയിലേക്കു കൊണ്ടുപോകപ്പെടുന്നു. അബ്രഹാമിന്റെ മടി എന്നോ പറുദീസാ എന്നോ പറയപ്പെടുന്നതായ ആ സ്ഥലത്തു നീതിമാന്റെ ആത്മാവു നിത്യ ന്യായവിധിക്കായി സന്തോഷത്തോടുകൂടെ കാത്തിരിക്കുന്നു.

ആയതുകൊണ്ടു ഈ പ്രസംഗം വായിക്കയും കേൾക്കുകയും ചെയ്യുന്ന ഓരോരുത്തരും ഭാഗ്യമുള്ള മരണത്തിനു യോഗ്യന്മാരായിരിപ്പാൻ എല്ലായ്പ്പോഴും ആഗ്രഹിക്കയും, തദനുസരണം പ്രവൃത്തിക്കയും ചെയ്യണമെന്ന അപേക്ഷയോടുകൂടി ഈ പ്രസംഗം ഇവിടെ ഉപസംഹരിക്കുന്നു.

---

⁂ മരണശേഷം ഒരു രഹസ്യന്യായവിധിയും അവസാന ദിവസത്തിൽ പരസ്യമായ ഒരു ന്യായവിധിയും ഉണ്ടു. ഇതിനെസംബന്ധിച്ചു വേറൊരവസരത്തിൽ പ്രസ്താവിക്കാമെന്നു വിചാരിക്കുന്നു.

## കുരിശിൽനിന്നു ഒഴുകിയ ജീവന്റെ ഉറവ.

കെ. വി. ചാക്കൊ. ബി. എ. എൽ. റ്റി.

മ്ശീഹായെ വിശ്വസിക്കാത്തവർകൂടെയും കാലഗതിയെ എണ്ണാൻ പഠിക്കുന്നതു് തന്റെജനനത്തെ കണക്കായിട്ടത്രെ. ക്രിസ്താബ്ദം ഇത്രാം ആണ്ടിൽ ഇന്നസംഭവം ഉണ്ടായി എന്നുകുട്ടികളെല്ലാവരും പള്ളിക്കൂടങ്ങളിൽ പഠിക്കുന്നു. ഈ മ്ശീഹാ നമുക്കു എന്തുചെയ്തു? "ഞാനൊ ഞാൻ ഉയർത്തപ്പെട്ടുന്നുവെങ്കിൽ എല്ലാവരെയും എങ്കലേക്കാകർഷിക്കും". യോ. ൧൨. നമ്മെ ഈ കുരിശിലേക്കാകർഷിക്കുന്നതെന്തുതന്നെയാകുന്നു?

൧. അവിടെ നമ്മുടെ പാപങ്ങൾക്കു പരിഹാരമുണ്ടു്. അവന്റെ പുത്രനാകുന്ന യേശുമ്ശീഹായുടെ രക്തം നമ്മെ സകല പാപത്തിൽനിന്നും ശുദ്ധിയാക്കുന്നു". അവന്റെ മരണത്താൽ നമുക്കു പാപമോചനമാകുന്ന വീണ്ടെടുപ്പുണ്ടു്. കർത്താവു ഒരിക്കലും പാപം ചെയ്തിട്ടില്ല. തനിക്കു പാപമോചനം അവശ്യവുമില്ലാഞ്ഞു. പിന്നെ മരിച്ചതും കഷ്ടപ്പെട്ടതും കുരിശിലെ നിന്ദയെല്ലാം സഹിച്ചതും നമ്മെ വീണ്ടെടുപ്പാനല്ലാതെ പിന്നെ എന്തിനായിരിക്കും? "അതിനാലെ ഞങ്ങളുടെ ആത്മാവിനു രക്ഷയുണ്ടായി എന്ന സ്ലീബായെ ഞങ്ങൾ കുമ്പിടുന്നു" എന്നു നാം കള്ളനോടുകൂടെ ചൊല്ലുന്നു. "നാമെല്ലാവരും ആടുകളെന്നപോലെ തെറ്റിപ്പോയിരിക്കുന്നു. നാമൊരോരുത്തരും അവനവന്റെ വഴിക്കു തിരിഞ്ഞു. യഹോവാ നമ്മുടെ എല്ലാവരുടെയും അകൃത്യത്തെ അവന്റെ മേൽ ചുമത്തി". ഏശായാ ൫൩. നമ്മെ രക്ഷിക്കുന്നതിനുവേണ്ടി "അവനെ ചതച്ചിക്കുന്നതിനു യഹോവായിക്കു ഇഷ്ടം തോന്നി" ൫൩.

നമ്മുടെ രക്ഷയും സ്വർഗ്ഗവുമെല്ലാം ഒഴുകിയതു കുരിശിൽ കർത്താവു് തന്റെ ജീവനെ നമ്മുടെ വീണ്ടെടുപ്പത്ഥമായി ഒഴുക്കിയതുകൊണ്ടത്രെ.

൨. ഈ കുരിശിൽനിന്നു പുറപ്പെടുന്നതായി വേറെ വല്ലതും നാം കാണുന്നുണ്ടോ? "ദൈവം തന്റെ ഏകജാതനായപുത്രനെ തന്നിൽ വിശ്വസിക്കുന്നവരിൽ ഒരുത്തരും നശിച്ചുപോകാതെ രക്ഷപെടാനായി തരുവാൻ തക്കവണ്ണം ലോകത്തെ സ്നേഹിച്ചു" യോഹ. ൩. ൧൬. "ഞാൻ നല്ല ഇടയനാകുന്നു. നല്ല ഇടയൻ ആടുകൾക്കുവേണ്ടി തന്റെ ജീവനെ വയ്ക്കുന്നു" യോ. ൧൦. കർത്താവു കുരിശിൽ കിടക്കുന്ന കാഴ്ചകൊണ്ടു ദൈവം ലോകത്തിന്നു തന്റെ ഹൃദയത്തെ മനുഷ്യമക്കളോടുള്ള സ്നേഹംകൊണ്ടു നിറഞ്ഞിരിക്കുന്ന കരൾക്കനിവിനെതന്നേകാണിക്കുന്നു. "പാപി നശിച്ചുപോകണമെന്നിനിക്കു ആഗ്രഹമില്ല. അവൻ തന്റെ വഴിയെ വിട്ടുതിരിഞ്ഞു ജീവിക്കണമെന്നു ഞാൻ ആഗ്രഹിക്കുന്നു"

പിതാവായ ദൈവം തന്റെ ഏകപുത്രനെ നമുക്കുവേണ്ടി മരിപ്പാൻതക്കവണ്ണം തന്നുവെങ്കിൽ അവനോടുകൂടെ സവ്വത്തെയും നമുക്കു തരാതെയിരിക്കുമൊ? പാപമെന്തെന്നു അറിഞ്ഞിട്ടില്ലാത്ത തിരുമേനി കഷ്ടതയും നിന്ദയും സഹിച്ചു മരിക്കാൻ തക്കവണ്ണം പിതാവുതന്നെ വിട്ടുകൊടുത്തു. പിതാവായ ദൈവത്തിന്റെ ഹൃദയം എത്രമേൽ നൊന്തിരിക്കണം. ദൈവം ഇത്ര നല്ലപോലെ നമ്മെ സ്നേഹിച്ചോ? തന്റെ പുത്രനെ ഉപേക്ഷിച്ചിട്ടു നമ്മെ രക്ഷിക്കാൻ താൻ മനസ്സുവെച്ചോ? നാം ഇതിനുവേണ്ടി തനിക്കു എന്തു പ്രതിഫലം കൊടുത്തു? നാം തന്നെസ്നേഹിച്ചിട്ടുണ്ടോ? നമ്മെ ഇത്ര

നല്ലവണ്ണം സ്നേഹിച്ചാൽ നാമും സ്നേഹിക്കേണ്ടയോ? "പൂർണ്ണസ്നേഹം ഭയത്തെ പുറത്താക്കിക്കളയുന്നു". ആപത്തു വരുമ്പോഴും ബുദ്ധിമുട്ടും ഞെരുക്കവും ഉണ്ടാകുമ്പോഴും നാം എത്രവേഗം കർത്താവിനെ മറന്നിട്ടു നമ്മുടെ സ്വന്തകാര്യം മാത്രം അന്വേഷിച്ചുപോകുന്നു. തന്റെ ചങ്കു തുറന്നു ഒഴുകിയ രക്തവും വെള്ളവും താൻ നമ്മെ സ്നേഹിച്ച സ്നേഹത്തിന്റെ വെളിപാടല്ലാതെ പിന്നെ എന്താകുന്നു. അപ്രത്യക്ഷനായ ദൈവം നിസ്സാരന്മാരാകുന്ന നമ്മെ ഇത്ര സ്നേഹിക്കുന്നതിനുവേണ്ടി നാം വല്ലതും ചെയ്തോ?. "നാം പാപികളായിരുന്നപ്പോൾ തന്നെ മ്ശിഹാ നമുക്കുവേണ്ടി മരിച്ചതിനാൽ ദൈവത്തിനു നമ്മോടുള്ള സ്നേഹത്തെ അറിയിച്ചിരിക്കുന്നു". നാം ഇതിന്റെ പകരമായി എന്തു കൊടുക്കും? "ഒരു പെറ്റതള്ള തന്റെ കുഞ്ഞിനെ മറക്കുമോ? ഒരു പക്ഷേ മറന്നാലും ഞാൻ നിന്നെ മറക്കുകയില്ല" എന്നു കർത്താവു പറയുന്നു. ഇത്ര അലിയുന്ന സ്നേഹമോ? ഇതിനു നാം എന്തു കൊടുത്തു? നാം കർത്താവിനെ സ്നേഹിക്കേണം. ആ കാര്യത്തിൽ നാം എത്രയോ പുറകിൽ കിടക്കുന്നു. "മ്ശിഹായുടെ സ്നേഹം എന്നെ നിർബ്ബന്ധിക്കുന്നു" എന്നു വി: പൌലൂസ് എഴുതുന്നു. നമ്മുടെ സ്നേഹം എത്ര തണുത്തതു. കുരിശിന്റെ ശക്തിയെ നാം കണ്ടോ? ഇതിലധികമായി സ്നേഹം വല്ലയിടത്തും വെളിപ്പെട്ടിട്ടുണ്ടോ?.

൩. കുരിശിൽനിന്നൊഴുകിയ രക്ഷാകരമായ കൃപ എത്രയോ പരിശുദ്ധമായിരുന്നു. പിതാവിന്റെ മാർവ്വിൽ ചാരിക്കൊണ്ടിരുന്ന നമ്മുടെ അനുഗ്രഹിക്കപ്പെട്ട കർത്താവു പാപമില്ലാത്ത പരിശുദ്ധനായിരുന്നിട്ടു തന്നെ മരണത്തോളം ഉപദ്രവിക്കയും മരിച്ചിട്ടും തന്റെ ചങ്കു കുത്തിത്തുളയ്ക്കയും ചെയ്യുന്നതിനു താൻ യഹൂദന്മാരോടു എന്തു ദോഷം ചെയ്തു? "ഞാൻ വരാതെയിരുന്നെങ്കിൽ അവർക്കു പാപമില്ലായിരുന്നേനെ. എന്നാൽ ഇപ്പോൾ അവരുടെ പാപം (നില) നില്ക്കുന്നു" എന്നു കർത്താവു കല്പിക്കുന്നു. ജീവന്റെ കർത്താവിനെ കുരിശിക്കാനായിട്ടുപോലും അവരുടെ മനസ്സു കടുത്തുപോയല്ലോ. കർത്താവിനോടു നമ്മിൽ വല്ലവർക്കും ഇങ്ങിനെ വല്ല മനക്കടുപ്പവും വന്നുപോയിട്ടുണ്ടോ? ഇവിടെ ദൈവത്തിന്റെ രക്ഷാകരമായ കൃപയുടെ വെളിച്ചം ശോഭിപ്പാനു അന്ധകാരശക്തികൾ നല്ലവണ്ണം കാണപ്പെട്ടു. കർത്താവിനോടു മല്ലിടാതെയിരിപ്പാൻ നമുക്കു സംഗതിവരട്ടെ. ഒരു സൂര്യൻതന്നെ വെയിലത്തു വച്ചിരിക്കുന്ന ഒരുകഷണം മെഴുകിനോടും ഒരുകഷണം ചെളിയോടും പെരുമാറുന്നതു ഒരുപോലെയല്ലല്ലൊ. സൂര്യരശ്മി മെഴുകിനെ ഉരുക്കുകയും ചെളിയെ ഉണക്കുകയും ചെയ്യുന്നു. "എന്നെ ഒററികൊടുക്കുന്നവനു ഹാ കഷ്ടം. അവൻ ജനിക്കാതെയിരുന്നെങ്കിൽ നന്നായിരുന്നു".

൪. കുരിശിൽനിന്നൊഴുകിയ ഉറവ ലോകത്തിനു ജീവനെ കൊടുക്കുന്നു. "ഞാൻ വന്നതു അവർക്കു ജീവനുണ്ടാവാനും ജീവൻ സമൃദ്ധിയായുണ്ടാവാനുമത്രെ" "ഒരു വിത്തു ചാകുന്നില്ലെങ്കിൽ അതു തനിച്ചിരിക്കുന്നു ------" ആദാമിനാൽ ലോകത്തിനു മരണമുണ്ടായപ്രകാരംതന്നെ മ്ശിഹായാൽ ജീവനുമുണ്ടായി. തന്നിൽ വിശ്വസിക്കുന്നവൻ പുതിയജീവനെ പ്രാപിക്കുന്നു. "പഴയതെല്ലാം നീങ്ങിപ്പോയി സകലവും പുതുതാക്കപ്പെട്ടിരിക്കുന്നു" നാം അവന്റെ ജീവനിൽ കാക്കപ്പെട്ടിരിക്കുന്നു". നിത്യജീവൻ നമ്മിലേക്കു വരുന്നതിനുള്ള ഉറവ ഗാഗുൽത്തായിൽ കുരിശേൽ വച്ചു തു

ന്നുന്നു. അനുതപിക്കുന്ന ആത്മാവിനെ അതു സംതൃപ്തമാക്കുകയും ഉയൎപ്പിങ്കൽ ദിവ്യജീവൻെറ പരിപൂൎണ്ണതയെ ദാനം ചെയ്കയും ചെയ്യും. കൎത്താവിൻെറ മരണം ലോകത്തിൻെറ ജീവനെങ്കിൽ കൎത്താവിൻെറ ജീവൻ മരണത്തെ ജയിച്ച ജീവൻ എത്രമേൽ നമുക്കു ജീവൻെറ ശക്തിയും മഹത്വവുമായിത്തീരും.

---

## വിദ്യാഭ്യാസവിഷയം.

എം. ഡി. സ്കൂൾ ഇൻസ്പെക്ടർ ആപ്പീസ്

സൎക്കുലർ നമ്പർ ൩൯. — തിരണം ൩൦-൮-൮൬.

മാർ ഡയനീഷ്യസ്സ് എലിമെൻററിസ്കൂൾ ഹെഡ്മാസ്റ്ററന്മാൎക്കു.

ജോൎജ്ജ് മഹാരാജാവു തിരുമനസ്സിലെ കിരീടധാരണസ്മ ഒരു നല്ല സമ്മാനം കൊടുക്കുന്നതിനു ഒരു പണപ്പിരിവു എടുക്കണമെന്നു മാർ ദീവന്നാസ്യോസ്സ മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു മനോരമയിൽ എഴുതിയിരുന്നവിവരം നിങ്ങൾ എല്ലാവരും അറിഞ്ഞിരിക്കുമല്ലൊ. ജോൎജ്ജ് മഹാരാജാവുതിരുമനസ്സിലെ പേരുകാരായ ജോൎജ്ജ്, ഗീവൎഗീസ്സ, വൎഗീസ്സ, വൎക്കി മുതലായ പേരുകാരായ വാദ്ധ്യാന്മാരും അവരുടെസ്കൂളുകളിൽ ഈ പേരുകളുള്ള വിദ്യാൎത്ഥികളും സംബന്ധിക്കേണ്ടതു അവശ്യവും, യുക്തവുമാകയാൽ എല്ലാസ്കൂളുകളിൽനിന്നും ഒരു ധനശേഖരമുണ്ടാകുന്നതിനുവേണ്ടി എല്ലാ വാദ്ധ്യാന്മാരും ബദ്ധശ്രദ്ധന്മാരായിരിക്കണമെന്നു പ്രത്യേകം അറിയിച്ചിരിക്കുന്നു. പിരിയുന്നപണങ്ങൾ എത്രയും വേഗത്തിൽ മാർ ദീവന്നാസ്യോസ്സ സിമ്മനാരി പ്രിൻസിപ്പാൾ വി. റ്റി. ഗീവൎഗീസ്സ കത്തനാർ എം. എ. അവൎകളുടെ പേൎക്കു അയച്ചുകൊടുക്കണം. ഇതിനെപ്പററി കൂടുതൽ വിവരം അറിയേണ്ടവർ പ്രിൻസിപ്പാൾ അവൎകളുടെ പേൎക്കു എഴുതി അയച്ചാൽ അറിയാവുന്നതാകുന്നു.

ഇൻസ്പെക്ടർ കെ. എം. പീലിപ്പോസ്സ.

---

## കുറിപ്പുകൾ.

ചക്രവൎത്തി തിരുമേനിക്കും ചക്രവൎത്തിനിക്കും കിരീടധാരണസമയം ജോൎജ്ജ് എന്നും മേറി എന്നും പേരുള്ളവർ യോജിച്ചു കാഴ്ചകൾ സമൎപ്പിക്കുന്നതിനെ സംബന്ധിച്ചു നി. വ. ദി. ശ്രീ. മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസ്സ മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു ഇൻഡ്യയിലുള്ള പല ബിഷോപ്പന്മാൎക്കും, മെത്രാന്മാൎക്കും, ബോംബെ ഗവൎണർ മുതലായ പല മഹാന്മാൎക്കും എഴുതി അയച്ചിട്ടുള്ളതു കൂടാതെ, മേൽ പറഞ്ഞവയും അവയോടു ചേരുന്നവയുമായ പേരുകാരിൽ നിന്നും ഒരു ധനശേഖരം ഉണ്ടാക്കുന്നതിന്നായി മലങ്കര ഇടവകയിൽപെട്ട എല്ലാ പള്ളികൾക്കും കല്പന അയച്ചിട്ടുള്ളതായും അറിയുന്നു. പൂൎവ്വികമായിട്ടേ നാം രാജഭക്തിയും സ്നേഹവും ഉള്ളവരാണെന്നുള്ള ഖ്യാതി സമ്പാദിച്ചിട്ടുള്ളവരാണ്. ഈ അവസരത്തിലും അതു നമ്മുടെരാജഭക്തിയെ പ്രദൎശിപ്പിക്കേണ്ടതു അവശ്യവും യുക്തവുമാകയാൽ വൈദികന്മാരും അധികൃതന്മാരുമായ എല്ലാവരും ഈ കാൎയ്യത്തിൽ ബദ്ധശ്രദ്ധന്മാരായിരിക്കുമെന്നു ഞങ്ങൾ വി

ശ്വസിക്കയും ഈ ഉദ്യമം നമ്മുടെ സുറിയാനിസമുദായത്തിനു വിശേഷാൽ ബഹുമാനഹേതുകമായി പരിണമിച്ചുകാണ്മാൻ ആശംസിക്കയും വന്ദ്യതിരുമേനിയുടെ ബുദ്ധിപൂർവ്വമായ ഈ അഭിപ്രായത്തെ ഞങ്ങൾ അഭിനന്ദിക്കയും ചെയ്യുന്നു.

---

സ്കൂൾപൂട്ടൽ—സുറിയാനിസിമ്മനാരി ഈ മാസം ൫-൦ം൩- ഈസ്റ്റർ പ്രമാണിച്ചു പൂട്ടിയിരിക്കുന്നു.

മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ മാനേജമെൻറിൽ ഉൾപ്പെട്ട പല സ്കൂളുകൾക്കും ധനു ൫-൦ം൩-മുതൽ ഗ്രാൻറനുവദിച്ചിരിക്കുന്നതായി അറിയുന്നു.

---

## നോട്ടീസ്.

കോട്ടയം മാർതോമസ് പ്രസ്സുവക പുസ്തക ഭാഗ്യചിട്ടി ററിക്കററുകൾ വളരെ ചിലവായിരിക്കുന്നു. ഈ തരം ചിട്ടികൾ സാധാരണ നടപ്പില്ലാത്തതിനാൽ പലക്കും ചില സംശയങ്ങൾ ഉള്ളതായി ഞങ്ങൾക്കറിവുണ്ടു. എന്നാൽ അവസാനം കാണുമ്പോൾ അങ്ങിനെയുള്ള സംശയങ്ങൾ നീങ്ങിപ്പോകുമെന്നു വിചാരിച്ചു സമാധാനപ്പെടുന്നു. അധികകാലതാമസത്തിനിടയാകാതെ ചിട്ടി എടുക്കണമെന്നു വിചാരിക്കുന്നതിനാൽ ചിട്ടിയിൽ ചേരുവാൻ അഗ്രഹമുള്ളവർ ഉടനെ ചേരേണ്ടതാണ്. അല്ലാത്തപക്ഷം ഇച്ഛാഭംഗത്തിന്നിടയാകുന്നതായിരിക്കും.

പല സ്ഥലങ്ങളിലും ഞങ്ങൾ ഏജണ്ടന്മാരെ നിയമിച്ചിട്ടുള്ളതിനാൽ ചിട്ടിയിൽ ചേരുവാൻ ആഗ്രഹിക്കുന്നവക്കു വളരെ സൌകൎയ്യം ഉണ്ടല്ലൊ. നഷ്ടം ഇല്ലാത്തതും ഭാഗ്യമുണ്ടെങ്കിൽ നല്ല സമ്മാനം കിട്ടാകുന്നതും ആയ ഒരു ചിട്ടിയാണ്. ഈ തക്ക അവസരത്തെ ആരും നഷ്ടപ്പെടുത്തരുതെന്നും അഗ്രഹവും ആവശ്യവുമുള്ളവർ ഉടനെ ചേരേണ്ടതാണെന്നും താമസിയാതെ ററിക്കററു കൊടുക്കൽ നിൎത്തൽ ചെയ്യുന്നതാണെന്നും തിൎയ്യപ്പെടുത്തുന്നു.

കഴിയുന്നിടത്തോളം ആളുകളെ ചിട്ടിയിൽ ഉടനെ ചേൎക്കണമെന്നും പുസ്തകം ആൎക്കും കടം കൊടുക്കരുതെന്നും ഇനി പിരിയുവാൻ മാൎഗ്ഗമില്ലെന്നു തോന്നുന്നപക്ഷം പിരിഞ്ഞേടത്തോളം പണവും ബാക്കി പുസ്തകങ്ങളും ററിക്കററും ഉടനെ തിരികെ അയച്ചുതരണമെന്നും ഇതിനാൽ ഞങ്ങളുടെ എല്ലാ ഏജണ്ടന്മാരെയും തിൎയ്യപ്പെടുത്തുന്നു.

~~~~~~~~~~~~~~~~

## പത്രവരി അടച്ചവരുടെ പേരുവിവരം.

| | അവർകൾ | രൂ | ച | കാ |
|---|---|---|---|---|
| കോട്ടയം | ബ: വേങ്കടത്തു ആലക്സന്ത്രയോസുകത്തനാർ | ,, ൫ | ൫൨ | ൦ |
| താഴത്തങ്ങാടി | പള്ളത്തുശ്ശേരിൽ കുഞ്ഞു | ,, ൫ | ൫൨ | ൦ |
| തിരുവാൎപ്പു | മാളേയ്ക്കൽ മാത്തു. | ,, ൫ | ൫൨ | ൦ |
| ,, | കുടിലിൽ ഇട്ടിയവിരാ. | ,, ൩ | ൫൨ | ൦ |
| ,, | മുണ്ടാകൻ ചാക്കൊ | ,, ൨ | | ൦ |
| ,, | ചിറേറത്തറ ഇട്ടിയവിരാ. | ,, ൨ | | ൦ |
| കുമരകം. | കണ്ടമംങ്ങലത്തു യൌസേപ്പു | ,, ൫ | ൫൨ | ൦ |
| ,, | പള്ളത്തുശേരിൽ ഇട്ടി ഉലഹന്നൻ. | ,, ൨ | | ൦ |
| ,, | മാളേയ്ക്കൽ ചാണ്ടികുഞ്ഞു. | ,, ൫ | ൫൨ | ൦ |
~~~~~~~~~~~~~~~~

## പത്രവരി അടച്ചവരുടെ പേരുവിവരം

| | അവർകൾ | രു | ച | ക |
|---|---|---|---|---|
| കുമരകം തുണ്ടിയിൽ അബ്രഹാം | ,, | ൧ | ൧൪ | ൦ |
| ,, ബ: പള്ളിയോഗം | ,, | ൪ | ൧൪ | ൦ |
| ,, കരുമഞ്ചേരിൽ ഇട്ടി | ,, | ൩ | | ൦ |
| ബ: കല്ലുങ്കത്തറ യാക്കോബു കത്തനാർ. | ,, | ൩ | | ൦ |
| കണ്ടമുണ്ടാരി പുത്തൻപുരയിൽ തൊമ്മൻ | ,, | ൧ | ൧൪ | ൮ |
| അയമനം മാടശ്ശേരിലായ മൂലേക്കളത്തിൽ അബ്രഹാം | ,, | ൫ | | ൦ |
| അരീപ്പറമ്പു പാണമ്പറമ്പിൽ മാത്തു | ,, | ൨ | | ൦ |
| മാലം ഉറവക്കൽ മാത്തൻ | ,, | ൧ | ൧൪ | ൦ |
| വെള്ളൂർ ഇഞ്ചക്കാട്ടു തൊമ്മൻ, കുഞ്ഞൻ | ,, | ൧ | ൧൦ | ൮ |
| ബ: വാഴൂർ സെൻറ പീററർ പള്ളിയോഗം | ,, | ൩ | | ൦ |
| പുതുപ്പള്ളി ഒററപ്ലാക്കൽ മാത്തു. | ,, | ൧ | | ൦ |
| കൊല്ലാട്ടു ചെമ്പകശ്ശേരിൽ ദത്തോസു | ,, | ൧ | ൧൪ | ൦ |
| കറിച്ചി പനയപ്പള്ളിൽ പുന്നൂസ | ,, | ൧ | ൧൪ | ൦ |
| ബ: നീലമ്പേരൂർ പള്ളിയോഗം | ,, | ൧ | ൧൪ | ൦ |
| പന്തളം കൊച്ചുവീട്ടിൽ കെ. ജി. വറുഗീസു | ,, | | ൧൪ | ൦ |
| ഉടുമ്പൻചോല കണിസ്റ്റബർ പി. ജോൺ | ,, | ൨ | ൦ | ൦ |
| തിരുവല്ലാ. മിഷ്യൻപള്ളിക്കൂടം ഗ്രാമർപള്ളിക്കൂടം വാദ്ധ്യാർ ജി. ഇടിക്കുള. | ,, | ൧ | ൧൪ | ൦ |
| ,, ഇടവങ്കാടു. ബ: പള്ളിയോഗം | ,, | ൩ | ൦ | ൦ |
| ,, പഴിനുംമൂട്ടിൽ മാത്തുവക്കി | ,, | ൧ | ൧൩ | ൮ |
| മല്ലപ്പള്ളി മെലേടത്തുമത്തായി | ,, | ൨ | ൦ | ൦ |
| കോഴഞ്ചേരി. ചന്തയിൽകച്ചവടം പാണ്ടകശാലയിൽ പീലിപ്പോസ്. | ,, | ൧ | ൧൪ | ൦ |
| അയിരൂർ മാവേലിൽ കൊച്ചുകുഞ്ഞു. | ,, | ൧ | ൧൪ | ൦ |
| കല്ലൂപ്പാറ ബ: പള്ളിയോഗം | ,, | ൪ | ൦ | ൦ |
| റാന്നി മാർ ദീവന്നാസ്യോസുവായനശാല സിക്രട്ടറി വി എം. ചാക്കോ. | ,, | ൫ | ൦ | ൦ |
| മാവേലിക്കര. ഒറെറത്തു ഗീവറുഗീസു | ,, | ൧ | ൧൪ | ൦ |
| ചെന്നിത്തല ബ: പള്ളിയോഗം | ,, | ൧ | ൩ | ൮ |
| തുമ്പമൺ കളരിക്കലേത്തു ഇടിക്കുള. | ,, | ൧ | ൦ | ൦ |
| ചങ്ങനാശ്ശേരി എ. എൻ പെരുമാൾ ക്രമിനാൽ വക്കീൽ | ,, | ൧ | ൧൪ | ൦ |
| പുത്തൻകാവു കിഴക്കേതലയ്ക്കൽ ബ. തോമ്മാകത്തനാർ. | ,, | ൧ | ൦ | ൦ |
| ഇരുപള്ളിപ്രാ ററി. ഐ. മാത്തു | ,, | ൨ | ൧൪ | ൦ |
| നിരണം തേവരുകുഴിയിൽ ചാക്കൊ | ,, | ൧ | ൨൬ | ൮ |
| കൊല്ലം ഡിസ്ട്രിക്ട. രജിസ്റ്റർ കുരുവിള വക്കി. | ,, | ൧ | ൧൪ | ൦ |
| മേപ്രാ കണിയാന്ത്ര വലിയപറമ്പിൽ യൌസേപ്പു. | ,, | ൧ | ൦ | ൦ |
| പുത്തൻകാവു തട്ടാശ്ശേരിൽ ഡേവീടു യോഹന്നാൻ. | ,, | ൩ | ൦ | ൦ |
| മല്ലപ്പള്ളി ബ. പഴെപള്ളിയോഗം | ,, | ൧ | ൧൪ | ൦ |
| വേണ്ടൂർ കരിപ്പാലിൽ യൌസേപ്പു. | ,, | ൧ | ൧൪ | ൦ |
| കല്ലൂപ്പാറ. കേ ജി. ചാണ്ടി (സിക്രട്ടറി മാർഗ്രിഗോറിയോസു സ്മാരക സംഘം) | ,, | ൧ | ൦ | ൦ |
| കുമ്പഴകളരക്കൽ ബ. പള്ളിയോഗം | ,, | ൩ | ൦ | ൦ |
| തിരുവല്ലാ വക്കിവക്കീൽ. | ,, | ൧ | ൧൪ | ൦ |
| ,, കൊങ്ങല്ലൂത്തു വക്കി. | ,, | ൧ | ൧൪ | ൦ |
| ,, ചെരുതികാട്ടു മാത്തൻകൊച്ചുതൊമ്മൻ | ,, | ൧ | ൧൪ | ൦ |
| കവിയൂർ ബ. സ്ലീബാപള്ളിയോഗം | ,, | ൩ | ൦ | ൦ |
| ചെങ്ങന്നൂർ കട്ടുനോട്ടിൽ മാമ്മൻ | ,, | ൧ | ൧൪ | ൦ |

## പത്രിക വിലവിവരം.

| | | ബ്രിട്ടീഷ്യ രൂപാ | ച |
|---|---|---|---|
| ഒരു കൊല്ലത്തേക്കു | | ൧ | ൧൪ |
| ഒററപ്രതിക്കു | | " | ൪ |

### പരസ്യക്കൂലി.

| | | | | |
|---|---|---|---|---|
| ഒന്നാം പ്രാവശ്യത്തേക്കു | വരി ഒന്നിനു | " | | ൩ |
| പിന്നെ എല്ലാ പ്രാവശ്യങ്ങൾക്കും | ടി_ | " | | ൧൦ |

# NOTICE.

പത്രികസംബന്ധമായ സകല എഴുത്തുകുത്തുകളും ലേഖനങ്ങളും പ ണം അലക്കുന്നതും കോട്ടയത്തു മാർ തോമ്മാസ് അച്ചുക്കൂട്ടം മാനേജർക്കു മേൽ വിലാസം വച്ചു അയക്കേണ്ടതാകുന്നു.

പത്രിക കൈപ്പററുന്നവർ മുൻക്കുറായി വരിസംഖ്യ അടക്കേണ്ടതാകുന്നു. പത്രവരി അഞ്ചൽസ്റ്റാമ്പായി അയച്ചാലും മതിയാവും.

രൂപാ ഒന്നുക്കു ഒരു അണ ഡിസ്ക്കൗൺറു വകവച്ചുതരേണ്ടതാകുന്നു.

---

## പത്രവരി അടച്ചവരുടെ പേരുവിവരം

| അവർകൾ | | രു. | ച | കാ |
|---|---|---|---|---|
| ഓമല്ലൂർ ആററരിയത്തു തെക്കേക്കരെ പുന്നക്കാട്ടു വടക്കേതിൽ ഗീവറുഗീസു | " | ൪ | ൨൩ | ൦ |
| റാന്നി. ബ: പള്ളിയോഗം | " | ൧ | ൧൪ | ൦ |
| " കുറുമ്പനക്കൽ തോമ്മാ | " | ൧ | ൧൪ | ൦ |
| മാക്കാംകുന്നു ബ: പള്ളിയോഗം | " | ൧ | ൧൪ | ൦ |
| മല്ലശ്ശേരി ബ: പള്ളിയോഗം | " | ൧ | ൧൪ | ൦ |
| കോഴഞ്ചേരി മുത്തുററു നൈനാൻമത്തായി | " | ൧ | ൧൪ | ൦ |
| കൈപ്പട്ടൂർ ബ: പള്ളിയോഗം | " | ൧ | ൧൪ | ൦ |
| " തേരകത്തു കൊച്ചുകോശി | " | ൧ | ൧൪ | ൦ |
| ഓമല്ലൂർ ബ. പീടികയിൽ അച്ചൻ | " | ൧ | ൧൪ | ൦ |
| " വടക്കേതിൽ ഗീവറുഗീസു | " | ൧ | ൧൪ | ൦ |
| റാന്നി. കണ്ണംകുഴയത്തു കുഞ്ഞൻ | " | ൩ | | ൦ |
| കാട്ടൂർ. ബ. വടശ്ശേരിയത്തു യൌസേപ്പുകത്തനാർ. | " | ൨ | ൦ | ൦ |
| റാന്നി. മേനാത്തോട്ടത്തിൽ കുഞ്ഞൻ. | " | ൧ | ൦ | ൦ |
| തുമ്പമൺ ബ: പള്ളിയോഗം | " | ൨ | ൦൩ | ൧൨ |
| മാവേലിക്കര കററത്തേടത്തു ഉമ്മൻമത്തായി | " | ൨ | ൦ | ൦ |
| മല്ലപ്പള്ളി. വാഴക്കുഴിയിൽ ഗീവറുഗീസു | " | ൩ | ൦ | ൦ |
| " പീലിക്കുഴിയിൽ ഉലഹന്നാൻ | " | ൩ | ൦ | ൦ |
| " മേലെത്തറയിൽആയ പറകാവുങ്കൽ തൊമ്മൻ | " | ൩ | ൦ | ൦ |
| " പാതിക്കാട്ടിൽ പുത്തൻപുരയ്ക്കൽ ചെറിയാൻ | " | ൧ | ൧൪ | ൦ |
| " വടശ്ശേരിൽ അബ്രഹാം | " | ൧ | ൧൪ | ൦ |
| ആനിക്കാട്ടു മാവുങ്കൽ പോത്തൻഅയിപ്പു | " | ൧ | ൨൪ | ൦ |
| വേങ്ങൽ കരിപ്പായിൽ കെ. കേ. യൌസേപ്പു | " | ൩ | ൦ | ൮ |
| കല്ലുപ്പാറ കൈതയിൽ ചാണ്ടപിള്ള | " | ൩ | ൦ | ൦ |
| തിരുവല്ലാ ഈപ്പൻവക്കീൽ | " | ൧ | ൧൪ | ൦ |
| " അഴിയടത്തുചിറ. തുണ്ടിയിൽ വക്കി. തോമ്മാ | " | ൧ | ൧൪ | ൦ |
| ചെങ്ങന്നൂർ ചെങ്ങഴത്തു തൊമ്മി | " | ൧ | ൧൪ | ൦ |
| " നെല്ലിമൂട്ടിൽ യൌസേപ്പ്. | " | ൧ | ൧൪ | ൦ |
| വെള്ളിക്കുളം ചാണ്ടപിള്ള മാത്തുണ്ണി | " | ൧ | ൧൪ | ൦ |
| " മാരുതേടത്തു ഗീവറുഗീസു | " | ൩ | | ൦ |
| " തുണ്ടിയിൽ കൊച്ചുകുഞ്ഞു | " | ൧ | ൧൪ | ൦ |
| " കൂടത്തുമുറിയിൽ ഈപ്പൻ | " | ൧ | ൧൪ | ൦ |
| ചെങ്ങന്നൂർ പട്ടവയിൽ ജട്ടിഅയിപ്പു | " | ൧ | ൧൪ | ൮ |